# മഹാഭാരതത്തിലെ

# കർണ്ണൻ



ഗ്രന്ഥകർത്താവ്:

കെ. എസ്. ഉണ്ണി,

ബി. എ. (ഓണേഴ്സ്) എഫ് ആർ. ഇ. എസ്.



# മഹാഭാരതത്തിലെ കർണ്ണൻ.




ഗ്രന്ഥകർത്താവ്:

## കെ. എസ്. ഉണ്ണി,

ബി. എ. (ഓണേഴ്സ്) എഫ്. ആർ. ഇ. എസ്.


വില 8 അണ.

# മഹാഭാരതത്തിലെ
# കണ്ണൻ.

ഗ്രന്ഥകർത്താവ്:


## കെ. എസ്. ഉണ്ണി,

ബി. എ. (ഓണേഴ്സ്) എഫ്. ... ഇ. എസ്.





1099

500 COPIES.





PRINTED AND PUBLISHED BY C. K. DAMODARAN
AT THE VIDYA VILASAM PRESS, TELLICHERRY.

Price 8 as    വില 8 ണ.

"യദ്യദാചരതി ശ്രേഷ്ഠഃ
തത്തദേവേതരോ ജനഃ
സയൽപ്രമാണം കുരുതേ
ലോകസ്തദനുവർത്തതേ."

(ഭഗവദ്ഗീത.)

# പ്രസ്താവന

ഭാരതകഥാപാത്രങ്ങളെ പററി ഒരു നിരൂപണം ചെയ്യുന്ന അവസരത്തിൽ ഒന്നാമതായി രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. ഒരു ഗ്രന്ഥത്തെ പല വിധത്തിലും നിരൂപണം ചെയ്യാവുന്നതാണ്. കവിയുടെ ഉദ്ദേശം ഇന്നതാണെന്നു മനസ്സിലാക്കി, ആ ഉദ്ദേശത്തെ നിരൂപണംചെയ്യുന്ന ഗ്രന്ഥം എത്രമാത്രം വെളിപ്പെടുത്തുന്നുണ്ടെന്നു പരീക്ഷിച്ചു നോക്കുന്നതു സാധാരണ കണ്ടുവരുന്ന നിരൂപണരീതിയാണ്. കവിയുടെ ഉദ്ദേശംതന്നെ എത്രമാത്രം യോഗ്യതപ്പെട്ടതാണെന്നു പരീക്ഷിക്കകയും, നിരൂപണഗ്രന്ഥത്തിലെ കഥയും കഥാപാത്രങ്ങളും ആ ഉദ്ദേശമനുസരിച്ചു യോഗ്യങ്ങളായവകൾ തന്നെയോ എന്നു പരിശോധിച്ചുനോക്കുന്നതും, മറെറാരുതരം നിരൂപണരീതിയാണ്. കവിയുടെ മനോഗതികളെയും ഉദ്ദേശത്തെയും അദ്ദേഹത്തിന്റെ ജീവിതകാലത്തെ ലോകനടവടികളെയും സാമുദായിക ധർമ്മങ്ങളെയും സ്വീകരിച്ചു, അവയുപ്രകാരം അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലെ കഥയും കഥാപാത്രങ്ങളും എത്രമാത്രം വിശിഷ്ടങ്ങളാണെന്നു ചിന്തിക്കുന്നതും ഒരു നിരൂപണരീതി തന്നെ. ചരിത്രസംബന്ധമായ ഗ്രന്ഥങ്ങളെയും പ്രാചീനകവിതകളെയും പരിശോധിക്കുമ്പോൾ കൃതികളിൽ പ്രസ്താവിച്ചിട്ടുള്ള സംഗതികളുടെ വാസ്തവത്തെയും കാലപൂർവ്വാപര

ങ്ങടെ ജന്മങ്ങളെപ്പററിയുള്ള സത്യത്തേയും സൂക്ഷ്മമായി പരിശോധിക്കുന്നതിന്ന ചരിത്രസംബന്ധമായ നിരൂപണ (Historical criticism)മെന്നും പേർ പറഞ്ഞുവരാറുണ്ട്. ഇതുകൾക്ക പുറമെ കവിതാലക്ഷണങ്ങളെമാത്രം ആസ്പദിച്ചു അലങ്കാരം, ആശയം, രസം ആദിയായ കവിതാവിഭൂതികൾ ഓരോഗ്രന്ഥങ്ങളിൽ ഉള്ളതു എത്രമാത്രം വിശിഷ്ടങ്ങളാണെന്ന മാത്രവും പരിശോധിച്ചുവരാറുണ്ട്.

ഇങ്ങിനെ പലവിധം നിരൂപണം ചെയ്യുവരാറുള്ള രീതികളിൽ ഞാൻ ഇവിടെ കൈക്കൊണ്ടിട്ടുള്ളത് കവിയുടെ മനോഗതികളെയും, ഉദ്ദേശങ്ങളെയും അദ്ദേഹത്തിന്റെ ജീവകാലത്തെ ലോകനടവടികളെയും സാമുദായിക ധമ്മങ്ങളെയും, സ്വീകരിച്ചു, അതനുപ്രകാരം ഭാരതത്തിലുള്ള കഥാപാത്രങ്ങളുടെ യോഗ്യതായോഗ്യതകളെപ്പററി വിചിന്തനം ചെയ്യുകയെന്നുള്ളതാകുന്നു. അതിനാലാണ് ഭാരതകഥ നടന്നതൊ അല്ലാത്തതൊ എന്നും ഭാരതകത്താവു വ്യാസനൊ മററു വല്ലവരുമൊ എന്നും അതിൽ പ്രസ്താവിച്ചിട്ടുള്ള ധമ്മങ്ങൾ സ്വീകാരയോഗ്യങ്ങളൊ അല്ലയൊ എന്നും മററുമുള്ള വിവാദവിഷയങ്ങളെ പററി ഈ പ്രബന്ധത്തിൽ ഒന്നുംതന്നെ പ്രസ്താവിച്ചിട്ടില്ലാത്തതു. എന്നു മാത്രമല്ല, ഭാരതത്തിൽ ഘോഷിക്കുന്ന ബ്രാഹ്മണപ്രശംസ, ക്ഷാത്രധമ്മം, വണ്ണാശ്രമധമ്മം, എന്നിതുകളെ അതുപോലെതന്നെ സ്വീകരിച്ചുംകൊണ്ടു കഥാപാത്രങ്ങൾ എത്രമാത്രം അതുകളോടു അനുസരിക്കുന്നവകളാണെന്ന മാത്രമാണ് ഇവിടെ നിരൂപണം ചെ

ശ്ശിട്ടുള്ളത്. അല്ലാതെ നവീനധർമ്മതത്വങ്ങളെ ആസ്പദിച്ചു നിരൂപണം ചെയ്തിട്ടുള്ളതല്ലാ. കവിയുടെ ഉദ്ദേശങ്ങളെയും ധർമ്മബോധങ്ങളെയും മററും സ്വീകരിച്ചു ആയത്പ്രകാരം കഥാപാത്രങ്ങളെ പരിശോധിച്ചു നോക്കുന്നത്തന്നെയാണ് ശരിയായ നിരൂപണം എന്നത്രെ ഞാൻ വിശ്വസിച്ചുവരുന്നതു.

ശ്രീകൃഷ്ണനെപ്പററി നിരൂപണംചെയ്തിട്ടുള്ളതു, അദ്ദേഹത്തെ അവതാരപുരുഷനാണെന്നു ആദ്യമെതന്നെ സങ്കല്പിച്ചുംകൊണ്ടല്ല. ഒരാൾ അവതാരപുരുഷനാണൊ അല്ലയൊ എന്നുള്ളത് അദ്ദേഹത്തിന്റെ പ്രവൃത്തിയുടെ വിശിഷ്ടതകൾകൊണ്ടും ബുദ്ധിഗുണംകൊണ്ടും ആണല്ലൊ നാമനുമാനിക്കേണ്ടതു. അല്ലാതെ ഒരുവൻ അവതാരപുരുഷനാണെന്നു കരുതി പിന്നീടുള്ള അവന്റെ സകല പ്രവൃത്തികളെയും ന്യായീകരിക്കുവാൻ ശ്രമിക്കുന്നതു കുതിരക്കു മുമ്പിൽ വണ്ടിയെ പൂട്ടുവാൻ ശ്രമിക്കുന്നതുപോലെയിരിക്കുന്നതാണ്. പ്രവൃത്തികളിൽനിന്നു ഒരുവന്റെ സ്വഭാവം തെളിയുന്നതല്ലാതെ ആ പ്രവൃത്തികളെ തന്നെ അവന്റെ സ്വഭാവം കൊണ്ടു സമാധാനപ്പെടുത്തുവാൻ ശ്രമിക്കുന്നതു ഏററവും വിഡ്ഢിത്വം തന്നെയാണ്. ശ്രീകൃഷ്ണൻ അവതാരപുരുഷനാണെന്നു ആദ്യമേതന്നെ സങ്കല്പിച്ചു അതുപ്രകാരം അദ്ദേഹത്തിന്റെ ക്രിയകളെ പരിശോധിക്കുന്നതായാൽ ഒരു പക്ഷെ ആയതുകൾക്കു ഇതിലധികം സമാധാനം കണ്ടുവെന്നുവരാം. ശ്രീകൃഷ്ണൻ ഒരു അവതാരപുരുഷനായിരുന്നുവെന്നു അക്കാലത്തുള്ളവരിൽ തന്നെ മിക്കപേരും ധരിച്ചിരു

ന്നില്ലെന്നു ഭാരതത്തിൽനിന്നു തെളിയുന്നുണ്ട്. ദുര്യോധനാദികൾക്കു ഒട്ടുംതന്നെ സംശയമുണ്ടായിരുന്നില്ല. ഒരു ബലവാനായ ബന്ധുവെന്നല്ലാതെ ഒരു അവതാരപുരുഷനെന്നനിലയിൽ ശ്രീകൃഷ്ണനെ യുധിഷ്ഠിരൻ കരുതിയിരുന്നുവൊ എന്നു അവർ തമ്മിലുള്ള നടവടികൾ പരിശോധിക്കുമ്പോൾ ബലമായി ശങ്കിക്കേണ്ടിയിരിക്കുന്നു. അക്കാലത്തുള്ളവർതന്നെ ഈ വിധം ശങ്കിക്കെ നമ്മൾ ശ്രീകൃഷ്ണനെ അവതാരപുരുഷനായി കൈക്കൊണ്ടു അദ്ദേഹത്തിന്റെ പ്രവൃത്തികളെ ന്യായീകരിക്കുവാൻ ശ്രമിക്കുന്നതു ഒട്ടുംതന്നെ യുക്തമാവുന്നതല്ല.

ഈ പ്രബന്ധത്തിൽ ഭാരതകഥാപാത്രങ്ങളിൽ എല്ലാവരെയും ഒരുപോലെ പൂർണ്ണമായി നിരൂപണം ചെയ്തിട്ടില്ല. കൃഷ്ണനെപ്പററി പലക്കും പല തെററിദ്ധാരണകളും ഉള്ളതായി അറിയുന്നതിനാൽ ആയതിനെ നീക്കേണമെന്നുള്ളത് മാത്രമാണ് ഇതിന്റെ പ്രധാന ഉദ്ദേശം. മററുള്ളവരെപ്പററി യാതൊന്നും പ്രസ്താവിക്കാതെ കൃഷ്ണനെമാത്രം വിസ്തരിക്കുന്നതായാൽ ആയത് പൂർത്തിയാവില്ലെന്നു കരുതി മററുള്ളവരെപ്പററിയും അല്പാല്പം ഇതിൽ പ്രസ്താവിക്കേണ്ടി വന്നതാണ്.

ഈ പ്രബന്ധത്തെ ഈ വിധം ബഹുജനസമക്ഷം സമർപ്പിക്കുന്നതിന്നായി എന്നെ പലവിധേന സഹായിച്ചിട്ടുള്ള മാന്യന്മാരോടു എന്റെ നന്ദി ഇവിടെ പ്രസ്താവിക്കുന്നതുകൊണ്ടു മാത്രം അവസാനിക്കുന്നതല്ലാത്തതിനാൽ ആയതിന്നു ഞാൻ ഇവിടെ തുടരുന്നതും ഇല്ല.

1099 മീനം 8-ാംനു-

ഗ്രന്ഥകർത്താവു.

# മഹാഭാരതത്തിലെ കൃഷ്ണൻ.

## 1. പാണ്ഡവപക്ഷം.

ഭാരതീയർ അഞ്ചാംവേദമായി ഭക്തിപുരസ്സരം കരുതിവരുന്നത് മഹാഭാരതമെന്ന ഗ്രന്ഥത്തെയാണല്ലൊ. ഈ ഗ്രന്ഥം ലോകത്തിലുള്ള മറ്റു മഹാഗ്രന്ഥങ്ങളേക്കാൾ വിശിഷ്ടമായ ഒരു സ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നു നിസ്സംശയം പറയാവുന്നതാണ്. നടുവിൽ ഒരു വൈരവും ഇരുവശത്ത് ഓരോ മാണിക്യവും, ചുറ്റും അനവധി ചൊടിക്കല്ലുകളും ചേർത്ത് നിർമ്മിച്ചതായ ഒരു മോതിരം എങ്ങിനെ മറ്റു മോതിരങ്ങളേക്കാൾ ശോഭിക്കുന്നുവോ അതുപോലെ ഭഗവദ്ഗീതാ, വിദുരവാക്യം, ഭീഷ്മോപദേശം എന്നിവകൾ കൂടാതെ അനവധി സൂക്തിരത്നങ്ങൾ കൂടിചേർന്നു മിന്നുന്ന ഭാരതം എങ്ങിനെ മറ്റുഗ്രന്ഥങ്ങളേക്കാൾ ശ്രേഷ്ഠമായ ഒരു പദവിയെ പ്രാപിക്കാതിരിക്കും? ഇവകളിൽ എല്ലാററിൽനിന്നും ഐഹികപാരത്രികങ്ങളായ പല സൂക്ഷ്മതത്വങ്ങളും മനനം ചെയ്യേണ്ടതായിട്ടുണ്ടു.

വ്യാസമഹർഷിയാലാണു ഭാരതം നിർമ്മിക്കപ്പെട്ടിരിക്കുന്നതെങ്കിൽ ആ വ്യാസൻ ഒരു തത്വജ്ഞാനിയോ വേദാന്തിയോ മാത്രമായിരുന്നുവെന്നു പറഞ്ഞാൽ പോരാ.

ദൈവദത്തമായ യഥാർത്ഥ കവിതാവാസനയും അദ്ദേഹത്തിന്നുണ്ടായിരുന്നുവെന്നുള്ളതിന്നു ആ ഗ്രന്ഥംതന്നെ സാക്ഷ്യംവഹിക്കുന്നുണ്ടു. മഹാഭാരതത്തിലെ വിഷയം വാസ്തവമായി നടന്നതോ അല്ലാത്തതോ ആയിരിക്കട്ടെ. അതിലെ കഥാപുരുഷന്മാരെ മനുഷ്യഹൃദയത്തിലെ വികാരങ്ങളായി കവി രൂപപ്പെടുത്തിയതോ അല്ലയോ എന്നും നമുക്കു ഈ അവസരത്തിൽ നിരൂപിക്കേണ്ടതായിട്ടില്ല. ഈ ഗ്രന്ഥം നമുക്കു ഒരു മുഴുവൻ ലോകത്തേയും അതിലെ നിവാസികളേയും, അവരുടെ ചരിത്രത്തേയും കാണിച്ചുതരുന്നുണ്ട് എന്നുള്ളതിന്നു സംശയമില്ല. എന്നാൽ ഇതു ഏതു മനുഷ്യനേയും ആഹ്ലാദിപ്പിക്കുന്നതിന്നു ശക്തിയുള്ളതാണെന്നു പറയുന്നതിൽ ഒട്ടുംതന്നെ അന്യായമില്ല.

ഹിന്ദുക്കൾക്കു ഒരു വേദഗ്രന്ഥമെന്ന നിലയിൽ ഇതിന്നു നല്കിവരുന്ന പൂജ്യതയെ നീക്കിവെച്ച് ഇതിനെ വിവേകബുദ്ധ്യാ പക്ഷപാതമെന്നിയെ പരിശോധിക്കുന്നതായാൽ കഥാനിർമ്മിതിയിലും, പാത്രസൃഷ്ടിയിലും കവി പ്രദർശിപ്പിച്ചിട്ടുള്ള നയവും നൈപുണ്യവും ഏതു മനസ്സിനെയാണ് ആഹ്ലാദിപ്പിക്കാത്തത്! ഏതു ബുദ്ധിയേയാണ് ആവർജ്ജിക്കാതിരിക്കുന്നത്! ഏതൊരു ഹൃദയത്തെയാണ് അത്ഭുതപരതന്ത്രമാക്കാത്തതു!! എന്നാൽ സാധാരണയായി ഈ ഗ്രന്ഥം പാരായണം ചെയ്തുവരുന്നവർ ഇതിന്റെ വിശിഷ്ടതയാൽ പരവശന്മാരായിട്ടൊ, അതിലടങ്ങിയ വേദാന്തതത്വങ്ങളാൽ അടിമകളാക്കപ്പെ

ട്ടിട്ടൊ, അതല്ലാ ശ്രീകൃഷ്ണവിലാസമെന്നുകരുതി അതുകൊണ്ടുണ്ടാകുന്ന ഭക്തിയിൽ പരവശന്മാരായിതീൎന്നിട്ടൊ അതൊ ഇത് വായിച്ചറിഞ്ഞു വിവേചനാശക്തിയോടുകൂടി രസിക്കുവാനുള്ള ക്ഷമാബുദ്ധി ഇല്ലാത്തവരായിട്ടൊ എങ്ങിനെയായാലും വേണ്ടതില്ല, ഇതിലടങ്ങിയ കവിതാഗുണത്തേയും, സാക്ഷാൽ പത്മാസനനെക്കൂടി അതിശയിപ്പിക്കുന്ന സൃഷ്ടിമാഹാത്മ്യത്തേയും, ഒരുത്തും അത്ര ഏറ്റുറെ പ്രശംസിച്ചുവരുന്നതായി കാണുന്നില്ല. അല്പംചിലർ അവരുടെ കാരണവന്മാർ പ്രകടിപ്പിച്ചതായ ചില അഭിപ്രായങ്ങളെമാത്രം മാമൂലനുസരിച്ച് കാററത്തിരാറില്ലെന്നില്ല. അവയെല്ലാം വന്ദനാം പറഞ്ഞുകൊണ്ട് സ്വതന്ത്രമായി എന്റെ മനസ്സിൽ അങ്കുരിച്ചിട്ടുള്ള ചില അഭിപ്രായബീജങ്ങളെ യഥാശക്തി സാഹിത്യഭൂമിയിൽ വിതക്കണമെന്നു കരുതീട്ടു മാത്രമാണ ഞാൻ ഇങ്ങിനെ ഒന്നിന്ന് പുറപ്പെട്ടിട്ടുള്ളത്. മഹാശയന്മാർ ഇതിനെ പതിരെന്നുകരുതി തള്ളുന്നതായാലും എനിക്കു ചാരിതാൎത്ഥ്യത്തിന്നു അവകാശമുള്ളു. അടിമയായി സ്വൎഗ്ഗസുഖം അനുഭവിക്കുന്നതിലും ഭേദം സ്വതന്ത്രനായി നരകം അനുഭവിക്കുന്നതാണ എന്നു പറഞ്ഞിട്ടുള്ള ഒരു മഹാന്റെ തത്വത്തെ തന്നെയാണ് ഞാൻ അനുകരിപ്പാൻ വിചാരിക്കുന്നത്.

പ്രസ്തുത ഗ്രന്ഥത്തിൽ അനവധി കഥാപാത്രങ്ങളുള്ളതിൽ ബഹുജനങ്ങളാൽ അശങ്കിതം വിശിഷ്ടനെന്നുകരുതി പൂജിച്ചുവരുന്നത് ക്ഷാത്രധൎമ്മമെന്ന സമാധാന

ത്തോടും, സഹോദരന്മാൎക്കുവേണ്ടി എന്ന ഒഴികഴിവോടും, എന്നാൽ വാസ്തവത്തിൽ രാജ്യലക്ഷ്മിയിലുള്ള ആഗ്രഹത്തോടുംകൂടി വൎത്തിക്കുന്ന യുധിഷ്ഠിരനെയാണല്ലൊ. ഇങ്ങിനെപറയുമ്പോൾ ഒരുപക്ഷെ ചിലർ എന്നെ ശകാരിക്കുമായിരിക്കാം. അതിന്നു മുമ്പായി വായനക്കാരോട് എനിക്കൊരപേക്ഷയുണ്ട്. ക്ഷാത്രധൎമ്മമെന്നു പറയുന്നത്, ഏതുവിധത്തിൽ നിരൂപിക്കുന്നതായാലും ശാശ്വതമായി ഒരു ജാതിക്കു (അതായതു ക്ഷത്രിയജാതിക്കു) പൊതുവിൽ ബാധകമാകുന്ന ഒരു നടവടിയോ ധൎമ്മമോ എന്നല്ലാതെ ഓരോരുത്തരുടേയും സൌകൎയ്യമനുസരിച്ചു വ്യതിചലിപ്പിക്കാവുന്ന ഒന്നല്ലെന്നുള്ള വാസ്തവത്തെ ധരിച്ചുകൊള്ളേണമെന്നു മാത്രമാണ്.

യുധിഷ്ഠിരൻ ക്ഷാത്രധൎമ്മജ്ഞനായിരുന്നുവെങ്കിൽ തനിക്കു അവകാശമുള്ളതെന്നു കരുതിയിരുന്ന രാജ്യത്തെ ജതുഗൃഹദഹനത്തിന്നുശേഷം എന്തുകൊണ്ടു വീണ്ടെടുക്കുവാൻ ശ്രമിച്ചില്ല? ശത്രുക്കളോടു നേരിടുവാനുള്ള ശക്തി പോരാത്തതുകൊണ്ടോ അതല്ല, അവസരമില്ലാത്തതുകൊണ്ടോ ആണ് എന്നു പറയുന്നുവെങ്കിൽ ഒരു പക്ഷെ അയതു് ക്ഷന്തവ്യമായിത്തന്നെ കരുതാവുന്നതാണ്. എന്നാൽതന്റെ ഭാൎയ്യയെ ചൂതുകളി അവസരത്തിൽ ദുൎയ്യോധനപ്രേരിതനായ ദുശ്ശാസനൻ നഗ്നയാക്കുവാൻ ശ്രമിക്കുന്നതു കണ്ടുനിന്നതു് ഒരു ക്ഷത്രിയനു എന്നുവേണ്ട ഒരു പുരുഷനും അനുയോജ്യമായ പ്രവൃത്തിയല്ലെന്നു തീൎത്തു് പറയാവുന്നതാണ്. കൎണ്ണൻ ഭത്സിക്കുന്നതു നോക്കുക:-

"എന്തൊക്കുന്നു ജനനംകൊണ്ടുകാൎയ്യം
പരാക്രമവും വീൎയ്യവും പാണ്ഡുപുത്രൻ
ചൂതികളിസ്സഭയിൽ കൃഷ്ണയാമി
പാഞ്ചാലിയെപ്പണയംവെച്ചുവിടപാൻ" (സഭാപൎവ്വം).

ഇതും പോകട്ടെ. വിരാടഗേഹത്തിങ്കൽനിന്നു സഹിക്കേണ്ടിവന്ന കീചകാധിക്ഷേപവും, സാരമില്ലെന്നു കരുതത്തക്കതോ അല്ലെങ്കിൽ വല്ല ചില്ലറ ഒഴിവുകളും പറഞ്ഞ് തള്ളാവുന്നതുതന്നെയോ എന്നും നിരൂപിക്കുക. എന്നാൽ യുദ്ധാവസരത്തിൽ ക്ഷത്രിയൎക്കുചേൎന്ന കളങ്കമില്ലാത്തതായ നടവടിയോ സ്വബാഹുപരാക്രമാലംബനമോ മാത്രമാണോ നാം യുധിഷ്ഠിരനിൽ കണ്ടുവരുന്നത്? ശത്രുപക്ഷത്തിലുള്ള ഭീഷ്മരേയും ദ്രോണരേയും ചെന്നാശ്രയിച്ച് അവരുടെ വധോപായം പറഞ്ഞുതരേണമെന്നപേക്ഷിച്ചതും ക്ഷത്രിയകുലാധിക്ഷേപമായിരുന്നതാണ്. എന്നിട്ടല്ലേ യുധിഷ്ഠിരൻ ക്ഷത്രിയധൎമ്മത്തിന്റെ മൂൎത്തീകരണമാണെന്നു സമൎത്ഥിക്കുവാൻ തുനിയേണ്ടതു!

രാജ്യത്തിന്നു കൊതിയില്ലാഞ്ഞിട്ടാണോ ഇങ്ങിനെ ആശ്രയിക്കുവാനിടയായത്? മഹാരഥനായ കൎണ്ണനെ യുദ്ധോദ്യമത്തിൽ തേജോവധം ചെയ്യേണമെന്നു ശല്യരോടപേക്ഷിച്ചതും ഒരു ഉത്തമക്ഷത്രിയന്നു ചേൎന്ന ധൎമ്മമാണോ? അതെല്ലാററിന്നും പുറമെ യുദ്ധാവസാനത്തിൽ തന്റെ മുമ്പിൽവെച്ച് ഭീമസേനനെക്കൊണ്ടു ദുൎയ്യോധനനെ അധൎമ്മമായി വീഴ്ത്തിച്ചതിന്നുശേഷം ആ തോററു വീണ പടയാളിയുടെ തലക്ക് ഭീമൻ ചവുട്ടിയപ്പോഴും യാ

തൊരു തടസ്ഥവും പറയാതെ കണ്ടുകൊണ്ടുനിന്നപ്പോഴും ഈ അധൎമ്മംകണ്ട് ബലരാമൻ അസഹ്യപ്പെട്ട്, കോപം പ്രകടിപ്പിച്ചപ്പോഴും ഈ മഹാമനസ്സന്റെ "ധൎമ്മം" എവിടെയായിരുന്നു? എന്തുതന്നെ സമാധാനം പറയുന്നതായാലും പതിയിരുന്നുകൊല്ലും കള്ളനെ പേടിച്ച് ഉറങ്ങാത്തതായ ഒരു ക്ഷത്രിയന്നു ക്ഷാത്രവീൎയ്യമുണ്ടെന്നും, ധൎമ്മം അറിയുമെന്നും പറഞ്ഞാൽ വിശ്വസിക്കുവാൻ ന്യായമില്ലാ, അധികം പേർ തെയ്യാറുണ്ടാകുമെന്നും തോന്നുന്നില്ല. ക്ഷാത്രധൎമ്മമെന്താണെന്നറിയേണ്ടവർ ഉദ്യോഗപൎവ്വത്തിൽ വിദുലയും തന്റെ പുത്രനുമായുണ്ടായ സംഭാഷണം വായിച്ചുനോക്കിയാൽമതി.

'മോന്തായം വളഞ്ഞാൽ അറുപത്തുനാലും വളയും' എന്നുള്ള സ്ഥിതിയിലാണ് മറ്റു നാല് പാണ്ഡവന്മാരുടേയും അവസ്ഥ. അടുത്ത അനുജനായ ഭീമൻ വളരെ ശക്തിമാനെങ്കിലും, ആനയെ പാപ്പാൻ എന്നപോലെ, അയാളെ എപ്പോഴും കാത്തുകൊണ്ടിരിക്കേണ്ടിയിരിക്കുന്നു. അയാൾ ഒരു ബഹുഭക്ഷകനും അഹങ്കാരിയും വിവേചനാബോധമില്ലാത്തവനും ആയ ഒരു സ്ത്രീവശഗൻ മാത്രമാകുന്നു. അയാൾ ചെന്നുചാടുന്ന അപകടങ്ങൾക്കു സംഖ്യയില്ല. സൌഗന്ധികപുഷ്പത്തെ അപഹരിക്കുവാൻപോയ അവസരവും, അശ്വത്ഥാമാവിന്റെ പരാക്രമം അറിയാതെ അയാളുടെ ചൂഡാമണി പറിക്കുവാൻ പോയ സന്ദൎഭവും, ദ്രോണവധത്തിനുശേഷം അശ്വത്ഥാമാവിന്റെ നാരായണാസ്ത്രത്തോടു പൊരുതുനില്ക്കുവാൻ ശ്രമിച്ച സംഗതിയും

രാക്കുന്നതായാൽ ഈ വാസ്തവം വെളിവാകുന്നതാണ്. അ
യാളെപ്പററി ഒരു ബഹുമാനം അയാളുടെ സ്വജനങ്ങൾ
ക്കുകൂടി കാണുന്നില്ല. പിന്നെയാണൊ നമുക്കു?

പാണ്ഡുപക്ഷത്തിലുള്ളവർ എല്ലാവർക്കും അവലം
ബനമായിരുന്നവനും ശ്രീകൃഷ്ണൻെറ സഖാവും സാക്ഷാ
ൽ നരൻെറ അവതാരവും ദേവേന്ദ്രപുത്രനുമായ അർജ്ജുന
നെപ്പററിവല്ല സ്വതന്ത്രചിന്തനവും ചെയ്യുന്നതായാൽ
അതുതന്നെ അഹമ്മതിയായി പലതും കരുതിയേക്കാൻ
മതി. ഒരു യോഗ്യൻെറ സന്താനമെന്നുകരുതിയോ നല്ല ത
റവാട്ടിൽ ജനിച്ചവനെന്നു കരുതിയോ അല്ലെങ്കിൽ അദ്ദേ
ഹം വഹിക്കുന്ന സ്ഥാനമാഹാത്മ്യം കരുതിയോ ഒരാളെ
ബഹുമാനിക്കാവുന്നതല്ല. അയാളുടെ നടവടികളും മ
നോഗുണങ്ങളുമാണ് അയാളെ യോഗ്യനാക്കിത്തീർക്കേണ്ട
ത്. കർണ്ണനെപ്പററി ചിന്തിക്കുന്ന അവസരത്തിൽ അർജ്ജു
നനുമായി താരതമ്യപ്പെടുത്തേണ്ടുന്നതാകയാൽ ഇവിടെ
പ്രത്യേകം വിസ്തരിക്കുന്നില്ല. ഇദ്ദേഹത്തിൻെറ സ്വഭാവ
ത്തിൽ പല ഗുണങ്ങളുണ്ടെങ്കിലും, ചില ദോഷങ്ങളും പൂ
ൎത്തിയായി കാണുന്നതിനാൽ ഇദ്ദേഹത്തിനോടും ഒരു മാ
തൃകാപുരുഷനെന്നും നമ്മുടെ തടസ്ഥംകൂടാത്ത ബഹു
മാനത്തിന്ന് യോഗ്യനെന്നും ഉള്ള നിലക്ക് അർഹതയില്ലാ
ത്തവനായി തിരസ്കരിക്കേണ്ടിയിരിക്കുന്നു.

മററു രണ്ടു പാണ്ഡവന്മാരും കഥയിൽ പ്രധാന
അംശങ്ങളല്ലെന്നും കവി അവരെ അങ്ങിനെ ഉദ്ദേശിച്ചിട്ടി
ല്ലെന്നും ഭാരതം വായിക്കുന്ന ഏവനും അറിവാൻ സാധി

ക്കുന്നതാകുന്നു. അതുകൊണ്ടു അവൎക്കു സ്വാതന്ത്ര്യബുദ്ധിയുണ്ടായിരുന്നുവൊ ഇല്ലയൊ എന്നു നമുക്കു തൽക്കാലം ആലോചിക്കേണ്ടുന്ന ആവശ്യമില്ല. കഥാപോഷണത്തിന്നായി അവരുടെ യാതൊരു പ്രവൃത്തികളും സഹായിക്കുന്നതായും കാണുന്നില്ല. ധൎമ്മപുത്രരുടെയൊ മററു രണ്ടു സഹോദരന്മാരുടെയൊ അഭിപ്രായങ്ങളെ അനുസരിക്കുന്നതായും അവരുടെ പ്രവൃത്തികളെ അനുകരിക്കുന്നതായും മാത്രമാണ് നാം ഇതുവരെ കണ്ടുവരുന്നത്. അതിനാൽ അവൎക്കു നടപടിസ്വാതന്ത്ര്യമെങ്കിലും ഉണ്ടായിരുന്നതായി വിചാരിപ്പാൻ തരമില്ല. അങ്ങിനെയിരിക്കെ അവരെ പററി പൂൎണ്ണാഭിപ്രായം പറയുന്നതു അനുചിതമായിരിക്കുമെന്നുള്ളതു നിൎവ്വിവാദമാണ്. അറിയുന്നേടത്തോളം അവർ ധീരന്മാരും ഗുണവാന്മാരുമാണെന്നാണു പറയേണ്ടത്.

ഇനി നമുക്കു കൌരവപക്ഷത്തിൽ പ്രവേശിക്കുന്നതിന്നു മുമ്പായി ഭാരതകഥയിലെ ഒരു പ്രധാന നായകത്വം വഹിക്കുന്നവനും ലോകത്തിൽ ദുഷ്ടനിഗ്രഹത്തിന്നും ധൎമ്മസ്ഥാപനത്തിന്നുംവേണ്ടി അവതരിച്ച വിഷ്ണുവിന്റെ അംശമെന്നു കരുതി "ആരാധിച്ചുവരുന്നവനും, വേദാന്തമായ ഭഗവൽഗീതയുടെ ഉടമസ്ഥനും ആയ സാക്ഷാൽ ശ്രീകൃഷ്ണനെപ്പററി തന്നെ അല്പം വിചിന്തനം ചെയ്യാം.

പാണ്ഡവകൌരവയുദ്ധമാണ് മഹാഭാരതത്തിലെ കഥാവിഷയമെന്ന് വരികിലും, കഥാരചനാരീതി നോക്കുന്നതായാൽ കഥാപ്രാണനായിരിക്കുന്നതു്, യാദവവംശത്തിൽ പിറന്നു വളൎന്ന അൎജ്ജുനസഖാവായിരിക്കുന്ന

കൃഷ്ണനാണെന്ന് ഏവനും സമ്മതിക്കാതെ നിവൃത്തിയില്ല. കൃഷ്ണനൊഴിഞ്ഞിട്ടുള്ള ഒരു ഭാരതചരിത്രം പ്രാണനില്ലാത്ത ലോകംപോലെ നിശ്ചേഷ്ടമാകുന്നതാണ്. സർവ്വനിയന്താവായ ജഗദീശ്വരന്റെ ആജ്ഞകൾ ഏതുവിധം ഈ ലോകത്തിൽ പരിവർത്തിക്കുന്നുവൊ ആവിധം തന്നെ ഒരു അദൃശ്യശക്തിയുടേതുപോലെ കൃഷ്ണന്റെ ആജ്ഞകളും ഉപദേശങ്ങളും ഒരണുപോലും പിഴവു കൂടാതെ ഭാരതലോകത്തിലും പരിലസിച്ചിട്ടുള്ളതായിട്ടാണ് നാം കാണുന്നത്. കാഴ്ചയിൽ നിരർത്ഥകങ്ങളെന്നു തെററിദ്ധരിച്ചുവരുന്ന പ്രകൃതിയിലെ പല സംഭവങ്ങളിലും പിന്നീട സൂക്ഷ്മമായ ആലോചനയുടെ ഫലമായി സർവ്വേശ്വരന്റെ പല ഗൂഢതത്വങ്ങളേയും കണ്ടതിശയിപ്പാൻ നമുക്കു ഇടവരുന്നതുപോലെതന്നെ ഭാരതകൃഷ്ണന്റെ പല പ്രവൃത്തികളും നിരുദ്ദേശങ്ങളാണെന്നു ബാഹ്യദൃഷ്ടിയിൽ തോന്നിയേക്കാമെങ്കിലും ഗാഢചിന്തയിൽ അവ അർത്ഥവത്തുക്കളായിത്തന്നെ പരിണമിക്കുന്നതായി കാണാവുന്നതാണ്. മായാബന്ധത്തിന്നും പ്രകൃതിനിയമങ്ങൾക്കും മററും ഉൽഭൂതകർത്താവായ ആ പരബ്രഹ്മമൂർത്തി ഏതുവിധം നിഷ്കളങ്കനായി നിർമ്മലനായി ഇതുകളൊന്നിലും ബാധിതനാകാതെ ഒരേ ഉന്നതസ്ഥിതിയിൽതന്നെ ആജ്ഞാകരനായി നിലനിന്നുവരുന്നുവൊ, അതേവിധം തന്നെ ഭാരതകൃഷ്ണനും ഭാരതലോകത്തിലെ കർമ്മങ്ങളാൽ ബന്ധിതനാകാതെ മററാരാലും നിഗ്രാഹ്യമായ ഒരുന്നതസ്ഥിതിയിലാണ് കുടികൊണ്ടുവരുന്നത്. മനുഷ്യരാൽ

സുസാദ്ധ്യങ്ങളല്ലാത്ത ഈവിധം അതിശയശക്തികളുടെ
ഇരിപ്പിടമായ കൃഷ്ണനെ ഒരു അസാമാന്യപുരുഷനെന്നോ
ദൈവാവതാരമെന്നോ ജനങ്ങൾ കരുതിവരുന്നതിൽ ഒട്ടും
തന്നെ ആശ്ചൎയ്യപ്പെടുവാൻ അവകാശമില്ല. ശ്രുതിസ്മൃതി
കളിൽ ഉൽഘോഷിക്കുന്നതായ നിഷ്കാമകൎമ്മയോഗത്തി
നാൽ അഷ്ടസിദ്ധികളണഞ്ഞു ഈശ്വരസാദൃശ്യം ലഭി
ച്ചിട്ടുള്ള കൃഷ്ണനെ മറെറാരുവിധത്തിൽ കരുതാവുന്നതു
മല്ല. പ്രാപഞ്ചികന്മാരുടെ സ്ഥൂലദൃഷ്ടിയിൽ ചില
പ്പോൾ കൃഷ്ണകൎമ്മങ്ങൾ അധൎമ്മങ്ങളായി തോന്നുന്നവക
ളാണെങ്കിലും, വിശിഷ്ടദേഹങ്ങളെ സാമാന്യമായ നിയ
മങ്ങൾക്കു കീഴ്പ്പെടുത്തി പരിശോധിക്കാവുന്നതല്ല. അവരു
ടെ കൎമ്മങ്ങളെ ഉദ്ദേശങ്ങൾകൊണ്ടും, ഫലങ്ങൾകൊണ്ടും,
പ്രാപഞ്ചിക സൌഖ്യാനുഭവങ്ങളെക്കൊണ്ടും പരീക്ഷി
ക്കേണ്ടതാണ്. കൃഷ്ണനെ വിഷ്ണ്വംശമായ അവതാ
രമെന്ന് കരുതി നാം അദ്ദേഹത്തിന്റെ കൎമ്മങ്ങളെ ഇ
വിടെ പരിശോധിക്കേണ്ടുന്ന ആവശ്യമില്ല. അങ്ങിനെ അ
ദ്ദേഹത്തെ അവതാരമായി വിശ്വസിക്കുന്നവരും ഇല്ലാ
ത്തവരും ഹിന്ദുസമുദായത്തിൽതന്നെ ഉണ്ടായിരിക്കാം.
ഭാരത കഥാരംഗത്തിലെ പ്രധാനനടനായ കൃഷ്ണനെ,
ലോകത്തിലെ ഒരു മഹാൻ, അല്ലെങ്കിൽ വേദാന്തരത്നമാ
യ ഭഗവദ്ഗീതയുടെകൎത്താവായ ഒരു മാന്യപുരുഷൻ, എ
ന്ന് ഏതുവിധമായ നടപടിക്രമങ്ങളെക്കൊണ്ട് പരിശോ
ധിക്കപ്പെടുവാൻ അൎഹിക്കപ്പെടുന്നുവോ ആ നിയമങ്ങളാ
ൽതന്നെ കൃഷ്ണനെ പരിശോധിച്ചാൽ മതിയാകുന്നതാണ്.

കൃഷ്ണന്റെ സകല കൎമ്മങ്ങളിലും തിളങ്ങികൊണ്ടിരിക്കുന്നത്, തന്റെ നിഷ്കാമത്വവും അസ്വാൎത്ഥതയും, ലോകസൌഖ്യോദ്ദേശവുമാകുന്നു. അദ്ദേഹത്തിന്റെ കൎമ്മങ്ങൾ മുഴുവനും ധൎമ്മാനുസരണമാണെന്ന് (സ്മൃതികളിലും പുരാണങ്ങളിലും ഘോഷിക്കുന്നതായ ധൎമ്മത്തിന്ന് അനുരൂപമാണെന്ന്) വാദിക്കുവാൻ ആരുംതന്നെ പുറപ്പെട്ടുമെന്നു തോന്നുന്നില്ല. പാണ്ഡവരുടെ അജ്ഞാതവാസത്തിന്നുശേഷം വിരാടഗേഹത്തിൽവെച്ചു കൂടിയ ബന്ധുസഭയിൽ പാണ്ഡവന്മാരെ യുദ്ധോദ്യമത്തിന്നായി പ്രേരിപ്പിക്കുന്നമുതൽ കൃഷ്ണൻ ഭാരതയുദ്ധാവസാനംവരെ ചെയ്തിട്ടുള്ള പ്രവൃത്തികൾ സകലവും അധൎമ്മങ്ങളാണെന്ന് ഏവനും എളുപ്പത്തിൽ പറയുവാൻ സാധിക്കുന്നതാണെങ്കിലും ആ കൎമ്മങ്ങളിൽ ഓരോന്നിന്റെ ഉദ്ദേശത്തേയും ഫലത്തേയും, തന്മൂലം ലോകസിദ്ധമായ സൌഖ്യത്തേയും നോക്കുന്നതായാൽ യാതൊരുവനാണ് ആക്ഷേപപരതന്ത്രനാവാത്തതു്?

ഓരോരുത്തനും ചെയ്തിട്ടുള്ള പുണ്യപാപങ്ങൾ അനുസരിച്ചു അവന്ന് സ്വൎഗ്ഗനരകാനുഭൂതികളെ നിരന്തരം വേർതിരിച്ചുകൊടുത്തുവരുന്ന ധൎമ്മരാജന്റെ ബുദ്ധിശക്തിയേയും നിഷ്പക്ഷപാതത്തേയും അതിശയിപ്പിക്കത്തക്ക ശക്തിയുള്ളതായിട്ടാണ് കൃഷ്ണന്റെ കൌശലങ്ങൾ ഓരോന്നും നാം കാണുന്നത് "താന്താൻ നിരന്തരം ചെയ്യുന്ന കൎമ്മങ്ങൾ താന്താനനുഭവിച്ചീടുകെന്നേവരൂ" എന്നുള്ള വേദതത്വത്തെ ഇതിലധികം ദൃഷ്ടാന്തമായി തെളി

യിപ്പാൻ ആരാലും സാധിക്കാത്തവിധം ഭാരത കഥാപാത്രങ്ങളിൽ എല്ലാവക്കും ബന്ധുക്കൾ, ശത്രുക്കൾ എന്നഭേദമെന്നിയെ താന്താങ്ങൾക്കനുസരിച്ച കമ്മഫലം ക്രുഷ്ണൻ ഓരോരുത്തനും അനുഭവമാക്കിക്കൊടുത്തിട്ടുണ്ട്. യഥാത്ഥത്തിൽ രാജ്യഭ്രാന്തനും എന്നാൽ ബഹുജനാഭിപ്രായത്തെ വശത്താക്കുവാനായി ധമ്മപ്പടയിൽ രക്ഷപ്രാപിച്ചവനുമായ യുധിഷ്ഠിരന്ന്, തന്റെ സകല ബന്ധുക്കളും കാലഗതിയെപ്രാപിച്ച്, ജ്യേഷ്ഠനേയും കൊന്ന്, മാതാവ് വനത്തിലേക്കു ഗമിക്കെ, തനിയെത്തന്നെ രാജ്യാനുഭൂതി കൈകൊള്ളുവാൻ ഇടവന്നതിനേക്കാൾ തക്കതായ ശിക്ഷ അദ്ദേഹത്തിന്ന് കല്പിച്ചു കൊടുക്കുന്നതിന്ന അദ്ദേഹത്തിന്റെ പിതാവിന്നും സാധിക്കുന്നതല്ലായിരുന്നു. ആ ശിക്ഷ എത്രവിധമായിരുന്നു അദ്ദേഹത്തെ ക്ലേശിപ്പിച്ചിരുന്നതെന്ന് യുദ്ധാവസാനത്തിൽ ഉദകക്രിയക്ക് ശേഷം യുധിഷ്ഠിരസമാശ്വാസനത്തിന്നുവേണ്ടി അദ്ദേഹത്തിന്റെ സഹജന്മാരും മറ്റു അവിടെ കൂടിയിരുന്ന മഹഷിമാരും ചെയ്യേണ്ടിവന്ന പ്രയത്നത്തിൽനിന്നും അറിയാവുന്നതാണ്. യുധിഷ്ഠിരന്റെ വാക്കുകളെ തന്നെ ശ്രവിക്കുക.

"ശത്രുക്കളെ വെന്നു പിന്നെ വിജിതൻ വിലപിച്ചതേ
ദിവ്യചക്ഷുസ്സിന്നും കാമ്മഗതിയങ്ങറിവാൻ പണി
തോററമാറേറാർ ജയിക്കുന്നു ജയിച്ചീങ്ങൾ തോററുപോയ്
വധിച്ചിട്ടു ഭ്രാതൃസഖിസുഹൃൽപ്പിതൃതനൂജരെ
ബന്ധുപൌത്രാമാത്യരേയുമൊക്കെവെന്നിന്നു തോററുനാം

അനർത്ഥമതാകുമനർത്ഥമതാകു മനസ്സുപോലെയർത്ഥവും
ഈജ്ജയംതോല്വിമതെന്നാൽജ്ജയംതന്നെപരാജയം.”

സൌ അ 10

“ആ ഞാൻകുററംചെയ്തപാപിഭൂമിയൊക്കെമുടിച്ചവൻ
ഇന്നുമിരുന്നിട്ടുതന്നെയിദ്ദേഹംശുഷ്കമാക്കുവേൻ
പ്രായോപവേശംപൂണ്ടേനിതഞ്ഞറിവിൻഗുരുഘാതകൻ
കുലംമുടിപ്പോനിനിയുംപിറകൊല്ലുന്നജാതിയിൽ
ഉണ്ണില്ലഞാൻകുടിക്കില്ലവെള്ളംപോലുമൊരിറ്റലും
ഇങ്ങിരുന്നീപ്രിയപ്രാണശോഷംചെയ്യേൻമുനീന്ദ്രരേ
യഥേഷ്ടംപോകവിട്ടേൻപ്രസാദിപ്പിച്ചുനിങ്ങളെ
നിങ്ങളൊക്കെസ്സമ്മതിപ്പിനിശ്ശരീരമുപേക്ഷിപ്പുവാൻ.”

ശാന്തി അ 27

ഈ ശിക്ഷക്ക് കൃഷ്ണൻ ചുമതലക്കാരനായിരുന്നുവോ എന്നുമാത്രമാണ് സംശയിപ്പാനുള്ളത്. ദുര്യോധനനെ വീഴ്ത്തിയതിന്നുശേഷം കൈനാലയിൽ പ്രവേശിപ്പാൻ ഭാവിച്ച പാണ്ഡവരെ അഞ്ചാളെയും അന്നുരാത്രിമാത്രം, അവരും ശത്രുക്കളും എല്ലാം നാമാവശേഷമായതിന്നുശേഷം, തടഞ്ഞു വേറെ ഗൃഹങ്ങളിൽ പ്രവേശിപ്പിച്ച്, അവരെ അശ്വത്ഥാമാവിന്റെ ഖഡ്ഗത്തിൽനിന്നും രക്ഷിച്ചത് ഈ ഉദ്ദേശത്തോടുകൂടിയായിരിപ്പാനെ നിവൃത്തിയുള്ളൂ. പാണ്ഡവരേയും സാത്യകിയേയും രക്ഷിച്ച കൃഷ്ണന് മററു ബന്ധുക്കളേയും രക്ഷിക്കുന്നത് അസാദ്ധ്യമായി കരുതുവാൻ പാടുള്ളതല്ലല്ലൊ.

പാണ്ഡവന്മാരിൽവെച്ച് തന്റെ പ്രിയസഖാവായ അർജ്ജുനന്ന്തന്നെ കൊടുത്തിട്ടുള്ളതായ ശിക്ഷയെ

ആലോചിച്ചുനോക്കുക. അൎജ്ജുനന്റെ ബലം മുഴുവനും കൃഷ്ണസഖ്യത്തിലായിരുന്നു. കൃഷ്ണസഹായം കൂടാതെ അൎജ്ജുനന്ന ഒരു വീരകൎമ്മം ചെയ്യുവാൻ ഭാരതയുദ്ധത്തിൽ സാധിച്ചിട്ടില്ല. ഭീഷ്മയുദ്ധത്തിൽനിന്ന് അൎജ്ജുനനെ രക്ഷിപ്പാൻ രണ്ടുതവണ കൃഷ്ണൻ തന്റെ സത്യത്തെ ലംഘിച്ച് ആയുധത്തെ എടുക്കേണ്ടിവന്നു. ദ്രോണയുദ്ധത്തിൽ അൎജ്ജുനൻ ചെയ്ത ജയദ്രഥവധപ്രതിജ്ഞയെ നിറവേറ്റിയത് കൃഷ്ണനാണ്. അശ്വത്ഥാമാവിന്റെ നാരായണാസ്ത്രത്തിൽനിന്നും ഭഗദത്തന്റെ നാരായണാസ്ത്രത്തിൽനിന്നും കൎണ്ണന്റെ ആഗ്നേയാസ്ത്രം, നാഗാസ്ത്രം, ഇന്ദ്രദത്തമായ വേൽ ഇവകളിൽനിന്നും അൎജ്ജുനനെ രക്ഷിച്ചതു കൃഷ്ണനാണ്. ഈവിധം ശത്രുകളിൽനിന്ന് കാത്തുരക്ഷിച്ചപോന്നതും, അൎജ്ജുനനെക്കൊണ്ട് തന്റെ ഓരോ കൌശലങ്ങളാൽ മഹാന്മാരായ ശത്രുക്കളെ നിഗ്രഹിപ്പിച്ചതും, കൃഷ്ണന്റെ ഉദ്ദേശസിദ്ധിക്കായിട്ടല്ലാതെ അൎജ്ജുനനാൽ ഉണ്ടായിരുന്ന പ്രതിപത്തിമൂലമാണെന്നു പറയാവുന്നതല്ല. കൃഷ്ണന്റെ ഉദ്ദേശം ഭാരതയുദ്ധം നടത്തേണമെന്നും ലോകത്തിന്നു ഭാരമായിത്തീൎന്നിരിക്കുന്ന ക്ഷത്രിയവംശങ്ങളെ സംഹരിക്കേണമെന്നുമായിരുന്നു. ആയതിന്ന് പാണ്ഡവപക്ഷത്തിൽചേരാതെ കൌരവപക്ഷത്തിൽ ചേൎന്നിരുന്നാൽ ആ ഉദ്ദേശം സഫലീകരിക്കുന്നതുമല്ലായിരുന്നു. പാണ്ഡവന്മാരുടെ ഇടയിൽതന്നെ തന്റെ ഉദ്ദേശം നിറവേറ്റുന്നതിന്ന് തനിക്ക് എളുപ്പത്തിൽ ഉതകുന്നതായ പാത്രം അൎജ്ജുനനുമായിരുന്നുവെന്നു അദ്ദേ

ഹം കാലെ കൂട്ടിത്തന്നെ തീൎച്ചപ്പെടുത്തിയിരുന്നിരിക്കണം. എന്തുകൊണ്ടെന്നാൽ പ്രകൃതികൊണ്ട് അല്പം അഹംഭാവമുള്ളവനും തന്നാൽ സാധിക്കാത്ത കാൎയ്യങ്ങളിൽ ഏൎപ്പെടുന്നതിന്ന് മടിയില്ലാത്തവനുമായിരുന്നു അൎജ്ജുനൻ. ഈവിധം ജനങ്ങളെ, അല്പമൊന്നു പുകഴ്ത്തുന്നതായാൽ, അവർ നമുക്ക് എളുപ്പത്തിൽ വശീകൃതന്മാരാകുന്നതാണെന്നുള്ള മനുഷ്യസ്വഭാവതത്വത്തെ കൃഷ്ണൻ കാൎയ്യസിദ്ധിക്കായി ഉപയോഗിച്ചുകാണുന്നുണ്ടെങ്കിൽ ആയതിൽ അതിശയിപ്പാനുമില്ല. അൎജ്ജുനൻ വീരനാണെന്നുള്ള ബോധം അയാൾക്കുതന്നെ ഉണ്ടായിരുന്നുവെങ്കിലും ബലവാന്മാരായ ഭീഷ്മ, ദ്രോണ, കൎണ്ണ, കൃപപ്രഭൃതികളിൽനിന്ന് തന്നെത്താൻ രക്ഷിപ്പാൻ പോരാത്തവനുമാണെന്നുള്ള സൂക്ഷ്മതത്വവും കൃഷ്ണൻ മനസ്സിലാക്കിയിരിക്കുന്നതിനാലാണ് അൎജ്ജുനസാരഥിയായിത്തന്നെ ഇരിപ്പാൻ കാരണം. തന്റെ ഉദ്ദേശങ്ങൾക്ക് ഒരു ആയുധമായി കരുതിയിരുന്ന അൎജ്ജുനനെ രക്ഷിക്കാതിരുന്നുവെങ്കിൽ ക്ഷത്രിയവിനാശത്തിന്നായി കൃഷ്ണൻതന്നെ ഒരു അവസരത്തിലൊ വേറെ അവസരത്തിലൊ ആയുധം എടുക്കേണ്ടതായി വരുമായിരുന്നു. അങ്ങിനെ ക്ഷത്രിയവിനാശനത്തിന്നായി പുറപ്പെടുന്നത് തന്റെ യോഗനിലക്ക് തക്കതായിരിക്കയില്ലെന്നു മാത്രമല്ല, ഇത്ര നല്ലതായ അവസരം, ഭാരതഖണ്ഡത്തിലെ സൎവ്വ രാജാക്കന്മാരും ഏൎപ്പെട്ടിരിക്കുന്നതായ മറെറാരു യുദ്ധാവസരം, എളുപ്പത്തിൽ കിട്ടാവുന്നതുമല്ലല്ലൊ. ഇതിന്നും പുറമെ സിദ്ധനായി, യോഗീശ്വരനായിരിക്ക

ന്ന കൃഷ്ണൻ സ്നേഹകോപാദികളായ മനോവികാരങ്ങൾക്കധീനനാകുമെന്ന് കരുതാവുന്നതുമല്ല.

കൃഷ്ണന്റെ സഹായത്താൽ ലോകൈകവീരനെന്ന് തെളിയുന്ന അർജ്ജുനന്റെ പിന്നീടുള്ള അവസ്ഥ എന്തായിരുന്നുവെന്നു നോക്കുക. അശ്വമേധത്തിന്ന് അശ്വപരിപാലകനായി പോയ അവസരത്തിൽ, അർജ്ജുനൻ ബഭ്രുവാഹനനാൽ തോല്പിക്കപ്പെട്ടു നിരായുധനായി മോഹാലസ്യമാണ്ടു നിലത്തുപതിച്ചതായി കാണുന്നു. കൃഷ്ണന്റെ സ്വർഗ്ഗാരോഹണത്തിന്ന് ശേഷം യാദവസ്ത്രീകളെ കൊണ്ടുപോരുന്നവസരത്തിൽ വെറും കാട്ടാളന്മാരാൽ തോല്പിക്കപ്പെട്ടു തന്റെ വില്ലിനെ ഇഴച്ചുകൊണ്ട് വരേണ്ടിവന്നുവെന്നു മാത്രമല്ല തന്റെ രക്ഷയിൻകീഴിലിരുന്ന സ്ത്രീകൾക്ക് അഭയത്തെകൊടുപ്പാൻ സാധിക്കാതെവന്ന അർജ്ജുനന്ന് അയാളുടെ അഹംഭാവത്തിന്നു തക്കതായശിക്ഷ അനുഭവിക്കേണമെന്ന ഉദ്ദേശത്തോടുകൂടി ആയിരിക്കണം കൃഷ്ണൻ യാദവസ്ത്രീകളെ അർജ്ജുനൻവശമേല്പിച്ചത്.

ഈവിധം ബന്ധുക്കളേയും ശത്രുക്കളേയും ഭേദമെന്നിയെ അവനവന്റെ കർമ്മഫലങ്ങളെ അനുഭവിപ്പിച്ചുംകൊണ്ട് അവരുടെ ജീവിതങ്ങളെ നടത്തികൊണ്ടുവന്ന ആ കൃഷ്ണന്റെ ബുദ്ധിശക്തിയും ജീവിതവും അതിശയനീയംതന്നെ. എന്നാൽ ഭാരതകൃഷ്ണന്റെ ചരിത്രത്തിൽ ഏററവും ആശ്ചര്യജനകമായിരിക്കുന്നതു അദ്ദേഹം ഈ പ്രപഞ്ചകൃത്യങ്ങളിൽ ഇത്രയധികം ഏർപ്പെട്ടിരുന്നിട്ടും അതു

കളുടെ ഫലങ്ങൾ യാതൊന്നിനാലും അദ്ദേഹം ബാധിതനാകാതെ ഇരിക്കുന്നതാണു. സ്നേഹം, ദയ, ലജ്ജ, അഭിമാനം, ക്രോധം മുതലായ മനോവികാരങ്ങൾ ഒന്നും അദ്ദേഹത്തെ ബാധിക്കുന്നില്ല. തന്റെ സ്വന്തം പടയാളികളായ സംശപ്തകന്മാരോട് യുദ്ധം നടത്തുന്നതിൽ മടിയാകട്ടെ തന്റെ പ്രിയപ്പെട്ട മരുമകനായ അഭിമന്യുവിന്റെ മരണത്തിൽ വ്യസനമാകട്ടെ എന്തിന്നധികം പറയുന്നു! തന്റെ സ്വന്തം മക്കളേയും ബന്ധുക്കളേയും തമ്മിൽ തല്ലിച്ചുകൊല്ലുന്നതിൽ തന്നെ ലേശംപോലും വൈമനസ്യമാകട്ടെ കൃഷ്ണന്നുണ്ടായിരുന്നില്ല. വൃദ്ധനായ ഭീഷ്മരെ ചതിച്ചുകൊല്ലുന്നതിന്നും, ദ്രോണവധത്തെ കണ്ടുനില്ക്കുന്നതിന്നും, ഭൂരിശ്രവാവിന്റെ കൈയിനെ ചതിയാൽ വെട്ടിയറുപ്പിക്കുന്നതിന്നും, നിരായുധനായി നില്ക്കുന്ന കർണ്ണനെ കൊല്ലിക്കുന്നതിന്നും വീരനായ ദുര്യോധനന്റെ മർമ്മത്തെ ഭീമന്നു കാണിച്ചുകൊടുക്കുന്നതിന്നും എന്നുവേണ്ട, തന്റെ സ്വന്തം പക്ഷത്തിൽതന്നെ ഘടോൽക്കചമരണത്തിന്ന് സാക്ഷിയാകുന്നതിന്നും, ചക്രവ്യൂഹം ഭേദിപ്പിക്കുന്നതിന്ന് അഭിമന്യുവാൽ മാത്രമേ സാധിക്കുകയുള്ളൂവെന്നറിഞ്ഞിട്ടുകൂടി അർജ്ജുനനെ സംശപ്തകയുദ്ധമെന്ന വ്യാജേന യുദ്ധകളത്തിൽനിന്ന് ദൂരെ അകറ്റുന്നതിന്നും, പാണ്ഡവസൈന്യവിനാശത്തിന്റെ സാക്ഷിയാകുന്നതിന്നുംതന്നെ ഒട്ടും മടി അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. സാധാരണ മനുഷ്യനായിരുന്ന കൃഷ്ണൻ എന്നാവരികിൽ കഠിനഹൃദയൻ, ദീർഘസൂത്രജ്ഞൻ, എന്നും മറ്റുമുള്ള സ്ഥാ

ങ്ങൾ ഇതിന്നു മുമ്പുതന്നെ അദ്ദേഹത്തിന്ന് ലഭിക്കമായിരുന്നു. പക്ഷെ ഈ വക പ്രവൃത്തികളിൽ ഒന്നിലെങ്കിലും സ്വാതന്ത്ര്യ ഇല്ലെന്നു മാത്രമല്ല സകലകർമ്മങ്ങളും ലോകസൌഖ്യത്തിന്നായുതകുന്ന തന്റെ പ്രധാനോദ്ദേശത്തെ നിറവേറ്റുന്നതിന്നായി മാത്രം ചെയ്തിട്ടുള്ളതാകയാൽ ആ വക കർമ്മങ്ങളെ നിഷിദ്ധങ്ങളും അധർമ്മങ്ങളുമെന്ന് കരുതി ദൂഷിക്കുന്നതിന്നുപകരം നാം അതുകളെ പ്രശംസിക്കുവാനുമിടവരുന്നു.

ഫലങ്ങൾകൊണ്ടോ ഉദ്ദേശങ്ങൾകൊണ്ടോ മാത്രം കർമ്മങ്ങൾ ശുദ്ധിയണയുന്നതായാൽ സാധാരണജനങ്ങളുടേയും കർമ്മങ്ങളെ അതേവിധംതന്നെ ന്യായീകരിപ്പാൻ സാധിക്കുന്നതാണെന്നു ഒരു പക്ഷെ പലർക്കും തോന്നുമായിരിക്കാം. ഉദ്ദേശങ്ങൾ പാവനങ്ങളായാൽ മാത്രംപോരാ, അതുകളെ സ്വാതന്ത്ര്യരഹിതമായും നിഷ്കാമമായും മനോവികാരങ്ങളാൽ ബാധിതമാകാതെയും ഉള്ള കർമ്മങ്ങളാൽ ഫലിപ്പിക്കുന്നതിന്നുള്ള ശക്തിയും ആവശ്യമാണ്. ഒരു യോഗീശ്വരനല്ലാതെ ഈവിധം കർമ്മങ്ങളെ ചെയ്യാൻ സാധിക്കുന്നതല്ല; മഹാന്മാരുടെ പ്രവൃത്തികളെ പിന്തുടരുന്നതിന്നു അവരുടേതുപോലെയുള്ള ചിത്തവൃത്തിയും മഹത്വവും ആവശ്യമാണ്. ദിവ്യനായ നാറാണത്തുഭ്രാന്തന്റെ കർമ്മങ്ങളെ അപഹസിച്ച് നടന്നിരുന്ന ഒരു നമ്പൂതിരി ഏതുവിധത്തിലാണ് പിന്തിരിയേണ്ടിവന്നതെന്നുള്ള കഥയെ എല്ലാവരും ഓർക്കുന്നുണ്ടായിരിക്കുമല്ലോ. ദിവ്യനാണെന്ന് നടിക്കുവാൻ ശ്രമിച്ച നമ്പൂതി

ത്തി ഉരുക്കിയ ലോഹത്തെ നാറാണത്തുഭ്രാന്തൻ കഴിക്കുന്നതു കണ്ടപ്പോൾ ഏതുവിധം പിൻമാറേണ്ടിവന്നുവോ, അതേവിധംതന്നെ ദിവ്യന്മാരുടെ പ്രവൃത്തികളെ അനുഗമിക്കുന്ന സാധാരണ ജനങ്ങളും അവസാനം പിൻമാറേണ്ടിവരുന്നതാണ്. ഇതുകൾകൊണ്ടു തന്നെയാണ് ദിവ്യന്മാരേയും, സാധാരണ ജനങ്ങളേയും ഒരേനിയമംകൊണ്ടു പരീക്ഷിക്കുവാൻ പാടുള്ളതല്ലെന്നും പറയുവാൻ ഇടയായത്.

ആദ്യമെതന്നെ ഒരു ദേഹത്തെ അവതാരമെന്നോ, യോഗീശ്വരനെന്നോ, മഹാനെന്നോ കരുതി അദ്ദേഹത്തിന്റെ കൃത്യങ്ങളെ പരിശോധിക്കുന്നതായാൽ സകല കൃത്യങ്ങളേയും ന്യായീകരിപ്പാൻ സാധിക്കുന്നതാകയാൽ അങ്ങിനെ അവതാരമോ മറ്റൊ എന്നു വിശ്വസിപ്പാൻ കാരണമാകുന്നത് എന്തു കൊണ്ടാണെന്നാണ് അറിയേണ്ടതു്. ഒരു കഥാപാത്രത്തിന്റെ യോഗ്യതായോഗ്യതകളെ അറിയുന്നതു ആ കഥാപാത്രത്തിന്റെ വാക്കുകളിൽനിന്നും കർമ്മങ്ങളിൽനിന്നും ആണല്ലൊ. കൃഷ്ണനെ നമുക്ക് പരിചയപ്പെടുന്നതു തന്റെ വിശിഷ്ടമായ ഭഗവൽഗീതോപദേശംകൊണ്ടും ഭാരതയുദ്ധത്തിലെ കർമ്മങ്ങൾകൊണ്ടും ആണ്. ഭഗവൽഗീതയിൽ ഉപദേശിച്ചിരിക്കുന്ന തത്വമെന്താണ്? ആ തത്വത്തെത്തന്നെയാണോ കൃഷ്ണൻ അനുകരിച്ചിട്ടുള്ളതെന്നും നമുക്ക് അല്പം ഒന്ന് ആലോചിച്ചുനോക്കുക.

യുദ്ധോദ്യമത്തിങ്കൽ അർജ്ജുനന്ന് പെട്ടന്നുണ്ടായ അ

ധൎമ്മനീതിയേയും സ്നേഹപാശത്താൽ ഉണ്ടായ അവശതയേയും നീക്കുന്നതിന്നുമാത്രമായിട്ടാണോ കൃഷ്ണൻ ഭഗവൽഗീത ഉപദേശിച്ചതെന്നു സംശയിക്കേണ്ടിയിരിക്കുന്നു. താൻ ഭാവിയിൽ അനായത് യുദ്ധാവസരത്തിൽ ചെയ്യാനിടയുള്ളതായ ഓരോ കൎമ്മങ്ങളുടേയും സൂക്ഷ്മതത്വങ്ങളെ മറ്റുള്ളവർ തെറ്റിദ്ധരിക്കാതെ ഇരിപ്പാനുള്ള ഉദ്ദേശവും കൂടെ കൃഷ്ണന്ന് ആ അവസരത്തിൽ ഗീത ഉപദേശിച്ചതിന്നുണ്ടായിരുന്നില്ലയോ എന്നും ശങ്കിക്കേണ്ടിയിരിക്കുന്നു. തന്റെ പ്രധാനകൎമ്മങ്ങൾ എല്ലാം പിന്നീടാണല്ലൊ ഉണ്ടായിട്ടുള്ളൂ. അങ്ങിനെയിരിക്കെ, ആ കൎമ്മങ്ങൾക്കു മുമ്പായി താൻ ആരാണെന്നും, തന്റെ തത്വങ്ങൾ എന്തെല്ലാമാണെന്നും ജനങ്ങൾ അറിയുവാൻ ഇടയായാൽ പിന്നെ തന്നെപ്പററി തെററിദ്ധാരണക്ക് ഇടയാകുന്നതല്ലല്ലൊ എന്നുകൂടി കൃഷ്ണൻ ഗീതോപദേശസമയത്ത് ഓൎത്തിരുന്നിരിക്കണം.

“യദാ യദാ ഹി ധൎമ്മസ്യ
ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധൎമ്മസ്യ
തദാത്മാനം സൃജാമ്യഹം.
പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ
സംഭവാമി യുഗേ യുഗേ.”

ഭാരതഖണ്ഡം മുഴുവനും പങ്കുകൊള്ളുന്നതായ ഒരു വലിയ യുദ്ധാവസരത്തിൽ, ആയതിൽ ഏൎപ്പെടുന്നതിന്നായി ഭഗവാന്നുണ്ടാകുന്ന ഉദ്ദേശം ഇതിലും മഹത്തരമായി

ഉണ്ടാകാവുന്നതാണോ? കൃഷ്ണൻ തൻെറ ഉദ്ദേശത്തേയും തൻെറ ഗ്രന്ഥതത്വങ്ങളേയും ഇതിലും വെളിവായി വിസ്തരിക്കുന്നതെങ്ങിനെ?

പറയുന്നതുപോലെതന്നെ പ്രവൃത്തിച്ചുവന്നിരുന്ന യോഗിപുരുഷനായിരുന്നു കൃഷ്ണൻ എന്ന് അദ്ദേഹത്തിൻെറ ഗീതയുടെ തത്വത്തെയും പ്രവൃത്തികളേയും ഒത്തുനോക്കിയാൽ അറിയാവുന്നതാണ്. ഏററവും പരിശുദ്ധമായ നിഷ്കാമകർമ്മത്തെയാണല്ലൊ ഭഗവൽഗീത പ്രശംസിച്ചിട്ടുള്ളത്. കൃഷ്ണൻെറ ജീവിതംതന്നെ ഈ തത്വത്തിൻെറ ഉദാഹരണവുമാണ്. അദ്ദേഹം കർമ്മത്തിൽ ഏർപ്പെട്ടിരുന്നതിനുള്ള കാരണവും അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ട്. നോക്കുക: "ഇനിക്കു ചെയ്യേണ്ടതില്ലൊന്നുമിക്കൈലോക്യത്തിലിനിക്കു വരാത്തതും വരേണ്ടതായിട്ടുമിജ്ജഗത്തിലൊന്നുമില്ലെന്നാകിലും മടിക്കാതെ പ്രവൃത്തിച്ചീടുന്നു ഞാൻ കർമ്മത്തിൽതന്നെ പാർത്ഥ! മടിക്കാതൊരിക്കലെന്നാകിലും കർമ്മത്തിൽ ഞാൻ പ്രവൃത്തിക്കാതിരുന്നാൽ സർവ്വപ്രകാരവുമിമനുഷ്യരെല്ലാവരുമെന്നുടെ മാർഗ്ഗമനുസരിക്കേയുള്ളൂ ധരിച്ചീടുക ഫൽഗുന നീ." ഭഗവൽഗീത ദാമോദരചരിഭാഷാ കിളിപ്പാട്ട് കർമ്മയോഗം 3-ാം അദ്ധ്യായം 21 & 22.

നിഷ്കാമകർമ്മിയായ ഒരുത്തന് ഈ ലോകത്തിൽ ജനങ്ങളുടെ ഇടയിൽതന്നെ കാശിയിൽപോയി വസിക്കാതെയും, പ്രാപഞ്ചികാവസ്ഥയിൽ മുക്തനാവാതേയും, ജീവിപ്പാൻ സാധിക്കുന്നതാണെന്നും, എന്നാൽ അങ്ങിനെ ജീവിക്കുന്നതു ഏതുവിധത്തിലായിരിക്കേണമെന്നും തൻെറ സ്വന്തജീവിതംകൊണ്ടു കൃഷ്ണൻ ദൃഷ്ടാന്ത

പ്പെട്ടിരിക്കുന്നു. വിസ്താരഭയത്താൽ ഭഗവൽഗീതാതത്വങ്ങളെപ്പററി ഇവിടെ അധികം വിവരിക്കുന്നില്ല. ഒരാളുടെ വാക്കുകൾക്ക് വിരുദ്ധമായ നടപടികൾ നമുക്ക അനുഭവപ്പെടുന്നതുവരെ ആ വാക്കുകളെ വിശ്വസിക്കേണ്ടുന്ന ചുമതലയും, അതുപ്രകാരം അദ്ദേഹത്തെ കരുതിവരേണ്ടുന്ന ചുമതലയും നമുക്കുണ്ട്. വാക്കുകൾക്കും പ്രവൃത്തികൾക്കും തമ്മിൽ വിരുദ്ധമായി യാതൊന്നും കാണുവാൻ സാധിക്കാത്തതിനാലാണ് കൃഷ്ണനെ ഒരു യോഗീശ്വരന്റെ നിലയിൽ കരുതി അദ്ദേഹത്തിന്റെ കർമ്മങ്ങളെ ഇവിടെ വിചിന്തനം ചെയ്തിട്ടുള്ളത്. യോഗീശ്വരനായ കൃഷ്ണൻ സർവ്വോൽക്കർഷേണ വർത്തിക്കട്ടെ! അദ്ദേഹത്തിന്റെ കർമ്മങ്ങൾ വിജയീഭവിക്കട്ടെ! ലോകവും സുഖപ്രദമായി തീരട്ടെ! കൃഷ്ണൻ പറയുന്നതായ നിയമങ്ങൾ തത്വജ്ഞാനന്മാർക്ക് ഒഴികെ മററുള്ളവർ ബോദ്ധ്യമാകാത്തവകളാണെന്നു ഒരിക്കൽകൂടെ വായനക്കാരെ ഓർമ്മിപ്പിച്ചുകൊണ്ട് ശേഷം കഥാപാത്രങ്ങളുടെ നേരെ തിരിയുകതന്നെ.

## ൨ കൗരവപക്ഷം

ഇനി നമുക്ക കൗരവപക്ഷത്തിലേക്ക പ്രവേശിക്കതന്നെ. കൗരവഭാഗത്തെ മുഴുവനും ദുഷ്ടക്കൂട്ടമെന്ന കരുതി തള്ളുകയാണല്ലൊ പൊതുവിൽ ചെയ്യാറുള്ളതു. അവർ ചെയ്തിട്ടുള്ള പല പ്രവൃത്തികളും ദോഷങ്ങൾതന്നെ എന്നുള്ളതിന്ന സംശയമില്ല. ഭീമസേനന്ന വിഷം കൊടുത്തതും, അയാളെ പാമ്പിനെക്കൊണ്ടു കടിപ്പിച്ചതും, വെള്ളത്തിൽകൊണ്ടുപോയി താഴ്ത്തിയതും, ഭവനം

കൊള്ളിവെച്ചതും, കള്ളച്ചൂതു് കളിച്ചതും, പരസ്ത്രീയുടെ വസ്ത്രാക്ഷേപം ചെയ്തതും, നോക്കിയാൽ ദുഷ്ക്രിയകളിൽ അവൎക്കു പരിചയമില്ലാത്ത പ്രവൃത്തികൾ വല്ലതും ഉണ്ടോ എന്നുതന്നെ സംശയിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഈ വിധം പ്രവൃത്തികളുടെ ഉല്പത്തി എതിൽ നിന്നാണെന്നും, അതുകളുടെ കൎത്താവു ആരാണെന്നും നമുക്കു ചുരുക്കത്തിൽ ഒന്നു ആരാഞ്ഞു നോക്കാം.

ഒരു പ്രായംചെന്ന മനുഷ്യന്റെ ഹൃദയത്തിൽ ഉത്ഭവിക്കുന്ന വികാരങ്ങളെല്ലാം ചെറുപ്രായത്തിലുള്ള അനുഭവങ്ങളെയും വിദ്യാഭ്യാസത്തെയും അനുസരിച്ചിരിക്കുമെന്നാണല്ലൊ മനഃശാസ്ത്രം (Psychology) പറയുന്നതു. ഒരുവന്റെ ജനനം മുതല്ക്കു അയാൾക്കു പൂൎണ്ണവയസ്സു എത്തുന്നതുവരെയുള്ള അനുഭവങ്ങളെയും, ബാഹ്യ വസ്തുക്കളായുള്ള എടപെഴക്കത്തെയും, അയാളുടെ വിദ്യാഭ്യാസത്തെയും, നമ്മുടെ സ്വാധീനത്തിൽ വെച്ചു ഇഷ്ടംപോലെ ഉപയോഗിക്കുന്നതായാൽ അയാളുടെ സ്വഭാവത്തെയും നടവടികളെയും നമ്മുടെ ഇഷ്ടംപോലെ കൊണ്ടുവരാമെന്നു മാത്രമല്ല, ഇന്നിന്ന സന്ദൎഭങ്ങളിൽ അയാൾ ഇന്നവിധം പ്രവൃത്തിക്കുമെന്നും നമുക്കു മുൻകൂട്ടി തന്നെ പറയാവുന്നതുമാണു്. ഈ മനഃശാസ്ത്രതത്വത്തെ ആസ്പദിച്ചു നാം ദുൎയ്യോധനപ്രഭൃതികളുടെ പ്രവൃത്തികൾ നോക്കുന്നതായാൽ അവരുടെ ദുഷ്പ്രവൃത്തികൾക്കു പാണ്ഡവന്മാരും അല്പം ഉത്തരവാദികളല്ലയൊ എന്ന ശക്തിപൂൎവ്വം ശങ്കിക്കേണ്ടിവരുന്നു.

പാണ്ഡവന്മാരോടുള്ള ദുൎയ്യോധനന്റെ നടവടികളിൽ മുന്തിനിൽകാണുന്നത്, അയാൾക്ക് അവരുടെ നേരെയുള്ള അളവററ ദ്വേഷമാണല്ലൊ. ഈ വികാരം അയാളുടെ മനസ്സിൽ വിതച്ചത് ഭീമസേനനല്ലെ? ചെറുപ്പകാലത്തു പാണ്ഡുവിന്റെ മരണശേഷം,—പാണ്ഡവന്മാർ ഹസ്തിനപുരത്തിൽ വന്നുചേൎന്നതിന്നുശേഷം,—ദുൎയ്യോധനാദികളോടുകൂടി അവർ ഒത്തൊരുമിച്ചു കളിച്ചുനടക്കുന്ന അവസരത്തിൽ രാജ്യാവകാശത്തെയൊ, ഭാവിശ്രേയസ്സിനെയൊ കുറിച്ചു യാതൊരു വിചാരവും ഉണ്ടാകുവാൻ തരമില്ലാത്തതായ ആ അവസരത്തിൽ ബലവാനായ ഭീമസേനനിൽ നിന്നു ദുൎയ്യോധനാദികൾ അനുഭവിക്കേണ്ടിവന്ന ചില്ലറ സങ്കടങ്ങളും അവമാനങ്ങളും(കുട്ടികളിയെന്നു വായനക്കാൎക്കു തോന്നുമെങ്കിലും കുട്ടികളായവൎക്കു അങ്ങിനെ തോന്നുന്നതല്ല) എത്രമാത്രം കഠിനതരങ്ങളായിട്ടുണ്ട്! തന്നോളം ബലമില്ലാത്ത മററു കുട്ടികളെ പല വിധേന കളിയായിട്ടെങ്കിലും ഭയപ്പെടുത്തിയിരുന്ന ഭീമൻ, ആ വിധം ദ്രോഹങ്ങളിൽ നിന്നെല്ലാം മററു പാണ്ഡവന്മാരെ എപ്പോഴും ഒഴിച്ചിരുന്നതും മററും മററുള്ളവരുടെ സങ്കടങ്ങൾക്ക മൂൎച്ഛ കൂട്ടുവാനല്ലാതെ കുറയ്ക്കുവാൻ കൊള്ളുന്നവയല്ലല്ലൊ. ഭീമസേനനിൽ പ്രത്യേകിച്ചും, പാണ്ഡവന്മാരിൽ പൊതുവിലും, ദുൎയ്യോധനപരിഷക്ക അസൂയയും ദ്വേഷ്യവും ഉണ്ടാകുവാനുള്ള കാരണവും ഉണ്ടായ അവസരവും ഇതുതന്നെയാണ്. വിതച്ചതല്ലെ കൊയ്യുവാൻ നിവൃത്തിയുള്ളു? അന്നു ബാലചാപല്യത്താൽ ഭീമൻ പ്രവൎത്തിച്ചതിന്റെ ഫലങ്ങളാ

ണ്. പിന്നീട് പാണ്ഡവന്മാരെല്ലാവരും അനുഭവിക്കേണ്ടി വന്നത്.

അതിന്നുപുറമെ പാണ്ഡവന്മാരെ അച്ഛനില്ലാത്ത മക്കളെന്നു കരുതി പ്രായംചെന്നവരായ ഭീഷ്മദ്രോണവിദുരകൃപാദികൾ അല്പം അധികം വാത്സല്യത്തോടെ വളൎത്തിവന്നിരുന്നതും നമുക്ക് അറിയാവുന്നതാണല്ലോ. ഒരേ പ്രായത്തിലുള്ള കുറെ അധികം കുട്ടികളിൽ ചിലരിൽമാത്രം ഗുരുജനങ്ങൾ പ്രീതിയും വാത്സല്യവും കാണിക്കുന്നതായാൽ വിവേചനാബോധമില്ലാത്തതായ മറ്റു കുട്ടികളുടെ മനോഗതി എന്തായിരിക്കുമെന്നു വിചാരിച്ചറിയുവാനെങ്കിലും വായനക്കാർ ശ്രമിക്കുന്നതായാൽ ദുൎയ്യോധനാദികൾക്ക് പാണ്ഡവന്മാരിൽ ദേഷ്യംതോന്നിയത് മനുഷ്യസഹജമാണെന്നറിയാവുന്നതാണ്. തന്റെ സഹോദരനോടും തന്നോടും തന്റെ അച്ഛൻ മടിയിലിരുത്തിയില്ലെന്നുള്ള സംഗതിയല്ലേ ധ്രുവനെ തപസ്സിന്നായയച്ചത്? ഇതുകൾകൊണ്ടൊന്നും ദുൎയ്യോധനനോടൊ അയാളുടെ കൂട്ടുകാരേയൊ അവരുടെ പ്രവൃത്തികളേയൊ അല്പമാനം നന്നാക്കുവാൻ ശ്രമിക്കുകയല്ല ചെയ്യുന്നത്. അവരുടെ പിന്നീടുണ്ടായിരുന്ന പ്രവൃത്തികൾ കാൎയ്യകാരണസഹിതം പരീക്ഷിക്കുന്നതായാൽ അങ്ങിനെയല്ലാതെ വരുവാൻ തരമില്ലെന്നും, അതിന്ന് യഥാൎത്ഥമായ ഉത്തരവാദികൾ അവരെ വളൎത്തിവന്നവരായിരുന്നുവെന്നും കാണിക്കുക മാത്രമാണ് ചെയ്യുന്നത്. തന്നെ ചെറുപ്രായത്തിൽ ചില്ലറ സാമാനങ്ങൾ കക്കുവാ

നായി പ്രോത്സാഹിപ്പിച്ച ഒരമ്മയെ, പിന്നെ തനിക്കു പ്രായംചെന്നതോടുകൂടി വലിയ കളവുകളും കൊലപാതകങ്ങളുംമററും നടത്തിയതിന്ന് മരണശിക്ഷ വിധിച്ചു കിട്ടിയ സമയത്തിൽ, ഒരു കള്ളൻ, മരിക്കുന്നതിന്നുമുമ്പിൽ അമ്മയോടു രണ്ടു വാക്കുപറവാനുണ്ടെന്ന നാട്യത്തിൽ, അമ്മയെ അടുക്കൽവരുത്തി ആ ദുഷ്ടയുടെ ചെവി കടിച്ചുകൂത്തുവെന്നുള്ള കഥ ഈ അവസരത്തിൽ സ്മരണീയമത്രെ. അവന്നു സാധിച്ചിരുന്നുവെങ്കിൽ അവന്റെ അമ്മയെ കൊല്ലുകതന്നെ അവൻ ചെയ്യുമായിരുന്നു. എന്നാൽതന്നെ അവൾക്ക് അത് മതിയായ ശിക്ഷയാകുമായിരുന്നില്ല.

ദുഷ്കൃത്യങ്ങൾക്കെല്ലാം ആദ്യകാരണം അമ്മയായിരുന്നുവെങ്കിലും ശിക്ഷ അനുഭവിക്കേണ്ടിവന്നത് പുത്രനായത്‌പോലെതന്നെയാണ് ദുര്യോധനാദികളുടേയും കഥ. കാരണം ആരായിരുന്നാലും, ദുഷ്കീർത്തിയും ശിക്ഷയും അനുഭവിക്കേണ്ടിവന്നത് ദുര്യോധനാദികൾക്കുതന്നെ. ന്യായാധിപതി മകനെ ശിക്ഷിച്ചത്‌പോലെതന്നെ നമുക്കും ദുര്യോധനാദികളുടെ പേരിൽ മാത്രമെ ശിക്ഷവിധിപ്പാൻ തരമുള്ളു. എങ്കിലും മഹാശയന്മാരുടെ ദയയും സഹതാപവും കുററക്കാരനിലും, ദ്വേഷവും വെറുപ്പും അമ്മയിലും പതിയുന്നതുപോലെതന്നെ, ദുർവ്വികാരങ്ങൾ നമ്മുടെ ഭാരത കഥാപുരുഷന്മാരിലും അവസ്ഥാനുസരണം പതിയേണ്ടതാണല്ലൊ. ഹേ വായനക്കാരെ! മനുഷ്യബുദ്ധിയുടെ വളർച്ച് ഇന്നവിധത്തിലാ

ണെന്നു ഇപ്പോഴെങ്കിലും ധരിക്കുവാൻ ശ്രമിക്കുവിൻ!

ദുര്യോധനന്മാർ ഉത്തരവാദശൂന്യന്മാരായിരുന്നില്ല. സ്വ മാതാപിതാക്കന്മാർ, ദിവ്യന്മാരായ ഭീഷ്മർ, ദ്രോണർ, കൃപർ, വിദുരർ മഹർഷിമാരായ വേദവ്യാസൻ, സനൽ കുമാരൻ, മാർക്കണ്ഡേയൻ എന്നിവരുടെ അഭിപ്രായങ്ങളൊന്നും ദുര്യോധനാദികൾ കൈക്കൊള്ളുകയുണ്ടായില്ലല്ലോ. ദുർവ്വാശിയാണ് ഇതിന്നു കാരണമെന്നുവരികിലും, ആ ദുർവ്വാശി മുളപ്പിച്ച് വളർത്തിയത് ധൃതരാഷ്ട്രനും ഗാന്ധാരിയുമല്ലേ? അടക്ക നട്ടുമുളപ്പിച്ചാൽ അത് തേങ്ങ കായ്ക്കുകയില്ലെന്നു ധൃതരാഷ്ട്രൻ ആദ്യമെ ആലോചിക്കാഞ്ഞത് മോഹത്തിൽനിന്ന് വന്ന അപകടമാണല്ലോ. അതിനെപ്പററി പിന്നീട്ട ഖേദിക്കുന്നത് വ്യഥാവിലല്ലേ? ധൃതരാഷ്ട്രൻെറ ലാളനകളാണ് ദുര്യോധനാദികളെ കേടുവരുത്തിയതെന്നു പറഞ്ഞാൽതന്നെ വായനക്കാർക്ക് മനസ്സിലാവുന്നതിനാൽ ആ ലാളനകൾ എന്തെല്ലാമായിരുന്നെന്ന് ഇവിടെ വിസ്തരിക്കുന്നില്ല.

രാജ്യത്തിന്നു ദുര്യോധനാദികൾ അവകാശം പറഞ്ഞിരുന്നത് വെറും ദുസ്സൂക്ഷ്മം മാത്രമായിരുന്നുവോ എന്നു സംശയം തോന്നുന്നുണ്ട്. കുരുടനാണെങ്കിലും, വിചിത്രവീര്യൻെറ മൂത്തപുത്രനും ഭാരതകഥ തുടങ്ങുന്ന അവസരത്തിൽ രാജ്യം വാണിരുന്നതും ധൃതരാഷ്ട്രനാണ്. പാണ്ഡു, രാജാവായിരുന്നുവെങ്കിൽ, അയാളെ ധൃതരാഷ്ട്രൻെറ അംഗവൈകല്യത്താൽ ഒരു പ്രതിനിധിയുടെ നിലയിലായിരുന്നുവെന്നു കരുതുവാനേ അവകാശമുള്ളു. രാജ്യാ

വകാശിയായ ധൃതരാഷ്ട്രന്ന് പ്രാപ്തിയായ മക്കളുള്ളപ്പോൾ ആ രാജ്യാവകാശം അദ്ദേഹത്തിന്റെ സന്താനങ്ങൾക്ക് പോകുന്നതല്ലാതെ അനുജന്റെ മക്കൾക്ക് പോകുന്നതെങ്ങിനെ? രാജ്യാവകാശം മൂത്തപുത്രന്റെ സന്താനങ്ങൾവഴിയല്ലെ പോകേണ്ടത്? സാധാരണയായി രാജ്യപദവിയെ ഒരു കുടുംബസ്വത്തിന്റെ നിലയിൽ കരുതാവുന്നതല്ല. ഇംഗ്ലീഷു കുടുംബങ്ങളിൽ നടന്നുവരുന്ന അവകാശക്രമംപോലെ ഒരു സ്ഥാനാവകാശം മൂത്തപുത്രന്നും, അദ്ദേഹത്തിന്ന സന്താനങ്ങളുള്ളപക്ഷം അവരിൽ മൂത്ത പുരുഷന്നും, അയാളുടെ മൂത്തസന്താനത്തിന്നും എന്ന ക്രമപ്രകാരം പോകുന്നതല്ലാതെ മറ്റൊരാൾക്ക് (എത്ര തന്നെ അടുത്ത സംബന്ധികളായിരുന്നാലും വേണ്ടതില്ല) അവകാശമില്ലാത്തതുപോലെ തന്നെയാണ് ഈ സന്ദർഭത്തിലും കരുതേണ്ടത്. ഇങ്ങിനെതന്നെയാണല്ലൊ ഇപ്പോഴുള്ള വടക്കെയിന്ത്യയിലെ ക്ഷത്രിയ രാജകുടുംബങ്ങളിലും നടന്നുവരുന്നത്.

ഇങ്ങനെ പര്യാലോചിക്കുന്നതായാൽ യുധിഷ്ഠിരന്റെ രാജ്യാവകാശവാദം കൃഷ്ണനാൽ പ്രേരിതമാണെന്നും തെളിയുന്നതാണ്. അതിന്നുപുറമെ ഗാന്ധാരി ഗർഭം ധരിച്ചിരുന്ന അവസരത്തിലാണല്ലൊ കുന്തിയെക്കൊണ്ടു ദേവന്മാരെ വരിപ്പിച്ച് പാണ്ഡുസന്താനോല്പാദനം ചെയ്യിപ്പിച്ചത്. തന്റെ പിതൃകടം വീട്ടുവാൻ മാത്രമായിരുന്നു പാണ്ഡു സന്താനത്തെ ഇച്ഛിച്ചിരുന്നതെങ്കിൽ ആയത് ഗാന്ധാരിയുടെ പ്രസവത്തിന്നുശേഷം ആവാമായിരു

ണുവല്ലൊ. തന്റെ പുത്രൻ (തന്റെ ഭാൎയ്യയിലുണ്ടായ പുത്രൻ) രാജ്യാവകാശിയുംകൂടി ആയിരിക്കണമെന്നുള്ള വിചാരംകൂടി അദ്ദേഹത്തിന്നുണ്ടായിരുന്നുവെന്ന് അദ്ദേഹത്തിന്റെ ധൃതിയിൽനിന്നു തെളിയുന്നുണ്ട്. ധൃതരാഷ്ട്രപുത്രന്മാരെ ചതിക്കുവാനായി അവരുടെ ജനനത്തിന്നു മുമ്പുതന്നെ പാണ്ഡു ഈവിധം ഒരുമ്പെട്ടിട്ടുള്ളതായി ശങ്കിക്കേണ്ടിയിരിക്കുന്നു.

എന്നു മാത്രമല്ല, ഭാരതയുദ്ധത്തിൽ സൈന്യബലം അധികം ഉണ്ടായിരുന്നതും ഭാരതത്തിലെ മററു രാജാക്കന്മാരിൽ പാണ്ഡവന്മാരുടെ ബന്ധുക്കൾ ഒഴികെ മററെല്ലാവരും ചേൎന്നിരുന്നതും കൌരവപക്ഷത്തിലാണല്ലൊ. ദുൎയ്യോധനന് രാജ്യാവകാശം തീരെ ഇല്ലായിരുന്നുവെങ്കിൽ ഇത്ര അധികം രാജാക്കന്മാർ അദ്ദേഹത്തോടു യോജിക്കുമായിരുന്നുവെന്ന് ശങ്കിക്കുവാൻകൂടി പാടുള്ളതല്ല. ഈവിധം വാദമൊന്നും ആരുംതന്നെ ഭാരതത്തിൽ പ്രബലമായി പ്രസ്താവിച്ചുകാണുന്നില്ലെന്നു പറയുവാൻ വഴികാണുന്നില്ല. ദുൎയ്യോധനന്റെ വാക്കുകളെ ശ്രദ്ധിച്ചുനോക്കുക. ധൃതരാഷ്ട്രനോടു ദുൎയ്യോധനൻ ഉവാച:—

പാണ്ഡവർമൂലമെന്തൊഴി പാണ്ഡവൻനേടിയെങ്കിലോ
തൽപ്പുത്രന്നാംതൽസുതന്നും തൽപുത്രന്നുംക്രമത്തിലാം
ഈഞങ്ങളോരാജവംശഹീനരായ് മക്കളോടുമഹോ,
ലോകൎക്കവജ്ഞാതരായിപ്പോകുമേ ജഗതീപതേ;
എന്നാമേനരകംനോട്ടമന്യപിണ്ഡാപജീവനം
ഞങ്ങൾക്കുപററാതവിധമങ്ങുനീതിനടത്തണം

മൂന്നാമേ നിന്തിരുവടി മന്നിടം വാണിരിക്കിലോ
നാട്ടുകാരങ്ങൾക്കായിരുന്നൂ നാട്ടാർപാട്ടിൽപ്പെടായ്കിലും
ആദി. ശ്ലോ 138

ഇതിന്നെല്ലാം പുറമെ, കൌരവന്മാരുടെ പക്ഷത്തിൽ പ്രബലമായ ഒരു വാദം പുറപ്പെടുവിക്കുവാൻ ഉള്ളത് അവരുടെ രാജ്യഭാരംകൊണ്ട് പ്രജകൾക്കു ഒട്ടുംതന്നെ ദ്രോഹമൊ അധഃപതനമൊ ഉണ്ടായിരുന്നില്ല; എന്നു മാത്രമല്ല പ്രജകളുടെ അഭ്യുദയത്തിന്നും ഉത്തരോത്തരം അഭിവൃദ്ധിയും ഉണ്ടായിരുന്നു എന്നുള്ളതാണ്. ശ്രീകൃഷ്ണൻ ദൂതിന്ന് പോകുന്ന അവസരത്തിൽ കവി വർണ്ണിച്ചിട്ടുള്ളതായ ഹസ്തിനാപുരത്തെ കാണുമ്പോഴും, വൈഷ്ണവയാഗത്തിൽ ദുര്യോധനാദികൾ പ്രദർശിപ്പിച്ച ഐശ്വര്യസമൃദ്ധിയേയും, കൌരവപക്ഷത്തിൽ പാണ്ഡവപക്ഷത്തിൽ ഉണ്ടായിരുന്നതിനേക്കാൾ ഉണ്ടായിരുന്ന അധികം സംഘബലവും, മാർദ്രരാജാവിനെ എതിരേറ്റു സല്ക്കരിച്ച രീതിയേയും മറ്റും ഓർക്കുമ്പോഴും രാജ്യഭാരത്തെ സംബന്ധിച്ചേടത്തോളം യാതൊരു കുറവും പറയാനില്ലെന്ന് തന്നെയല്ല, അഭിവൃദ്ധിതന്നെയാണ് ഉണ്ടായിരുന്നതു എന്നുംവേണം പറവാൻ. രാജ്യഭരണത്തെപ്പറ്റി ഭാരതത്തിൽ ഒരു ദിക്കിലെങ്കിലും കവി ദോഷമായി പ്രസ്താവിച്ചിട്ടും ഇല്ല.

സ്വതേ ദുഷ്ടനായ ഒരുവനായിരുന്നു രാജാവെങ്കിൽ ആ നാട്ടിലെ പ്രജകളുടെ സംതൃപ്തിക്കും വാത്സല്യത്തിന്നും അദ്ദേഹം പാത്രമാകുന്നതല്ലല്ലൊ. ഒരുവൻ ദുഷ്ടപ്രകൃതിയോടുകൂടിയവനാണെങ്കിൽ ദുഷ്ടചേഷ്ടിതങ്ങൾ അ

വന്റെ സകല പ്രവൃത്തികളിലും പ്രതിഫലിക്കാതെ ഇരിക്കവാൻ തരമില്ല. അങ്ങിനെ കാണാത്തതിനാൽ ദുൎയ്യോധനനും കൂട്ടരും ജന്മനാ ദുഷ്ടന്മാരായിരുന്നില്ലെന്നും പാണ്ഡവന്മാരുമായിട്ടുള്ള നടവടികളിൽ മാത്രമേ ദുശ്ചേഷ്ടിതങ്ങളാം കാണിച്ചിരുന്നുള്ളു എന്നും നമുക്ക അനുമാനിക്കാവുന്നതാണ്. അതിനുള്ള ഉത്തരവാദിത്വംമുഴുവനും അവരുടെ പേരിൽ ചുമത്തുവാൻ പാടുള്ളതല്ലെന്നു നാം മുമ്പ് തെളിയിച്ചിട്ടും ഉണ്ടല്ലൊ.

ദുൎയ്യോധനാദികളുടെ കൎമ്മങ്ങളെ പൊതുവിലാണ നിരൂപിച്ചിട്ടുള്ളത് എന്നിരിക്കിലും അതിൽ പ്രധാനപുരുഷനായ ദുൎയ്യോധനന്റെ സ്വഭാവനിരൂപണവുംകൂടെ അതോടുകൂടി കഴിഞ്ഞിട്ടുള്ളതായി കണക്കാക്കാം. അതിനാൽ ഇനി അയാളുടെ പക്ഷത്തിലുള്ള മററു ചില മഹാന്മാരെ പററി മാത്രം അല്പം നിരൂപണം ചെയ്യേണ്ടിയിരിക്കുന്നു. ഇതിൽ മുഖ്യമായവർ ഭീഷ്മർ, ദ്രോണർ, [illegible] കൃപർ കൎണ്ണൻ ഇവരാണല്ലൊ. ദുശ്ശാസനനെയാകട്ടെ ദുൎയ്യോധനന്റെ കയ്യിലുള്ള ഒരു വെറും ആയുധമെന്നല്ലാതെ ഒരു പ്രധാന അംഗമായികരുതുവാൻപാടുള്ളതല്ല. അശ്വത്ഥാമാവ് ജന്മനാ ബ്രാഹ്മണനും അംഗീകരണം കൊണ്ടു ക്ഷത്രിയനും പ്രവൃത്തികൊണ്ടു ചണ്ഡാലനും ആകയാൽ അദ്ദേഹത്തെ നമ്മുടെ ദൃഷ്ടിപഥത്തിൽനിന്നു തീരെ അകററി നിൎത്തുന്നതാണ് നമുക്കുതന്നെ ശ്രേയസ്സ്.

ഭീഷ്മർ ബുദ്ധിഗുണംകൊണ്ടും നടവടിശുദ്ധതകൊണ്ടും, പരാക്രമംകൊണ്ടും ഹൃദയപരിഷ്കാരംകൊണ്ടും, നിരുപമമായ ഒരു വിശിഷ്ടദേഹം തന്നെയായിരുന്നു. അരാ

ത്വം അദ്ദേഹത്തെ ഒരുകാലത്തും അനുകരിപ്പാൻ സാധിക്കുന്നതും അല്ല. കർമ്മവൈശിഷ്ട്യംകൊണ്ടും മററും അദ്ദേഹം ഒരു മാതൃകാപുരുഷൻതന്നെയാണെന്നുവേണം പറയുവാൻ. അയാളുടെ പേരിൽ മുന്നുണ്ടായിരുന്നവർക്കും ഇന്നുള്ളവർക്കും ഉള്ള ഖ്യാതിക്ക് അദ്ദേഹം അർഹൻതന്നെ, സംശയമില്ല. ആ വീരൻ പ്രദർശിപ്പിച്ചിട്ടുള്ള പിതൃഭക്തിയും സംസ്കാരവും, സത്യനിഷ്ഠയും, ധർമ്മാനുഷ്ഠാനങ്ങളും കളങ്കമില്ലാത്തവകളാണ്. അദ്ദേഹത്തെ മനസാപൂജിക്കുന്നതുതന്നെ ഒരുവന്റെ മനോഗുണത്തെ കാണിക്കുന്നതാകുന്നു. ഇത്രയും വിശിഷ്ടനായ ഈ ദിവ്യദേഹം തന്നെയാണ് ഫലേച്ഛയോടുകൂടിയ പിതൃകർമ്മങ്ങളും ധർമ്മാനുസരണങ്ങളായി വരികയില്ലെന്നും എന്നാൽ ധർമ്മാനുക്രമമായ അല്ലെങ്കിൽ ശാസ്ത്രവിധിയായ, പ്രവൃത്തികൾ മാത്രം അനുഷ്ഠിക്കുന്നതാണ് ഒരുവന്റെ മുറയെന്നും നമുക്കു പറഞ്ഞുതന്നിട്ടുള്ളത്. ശ്രാദ്ധദിവസം അന്നകലശത്തെ ദർഭയിൽവെക്കുവാനായി ഭാവിച്ചപ്പോൾ തന്റെ മരിച്ചുപോയ അച്ഛൻ കൈനീട്ടിയെങ്കിലും ആ കയ്യിനെ തട്ടിയുംകൊണ്ടു ദർഭയിൽതന്നെ വെക്കുകയാണല്ലോ അദ്ദേഹം ചെയ്തതു. വിധിപ്രകാരമുള്ള മുറകൾ തെററിനടക്കുന്നതു—ഉചിതമായാലും നല്ലതായാലും ശരി—പാടുള്ളതല്ലെന്നാണ് ഇതുകൊണ്ടു അദ്ദേഹം കാണിച്ചുതരുന്നത്.

അദ്ദേഹത്തിന്റെ പ്രവൃത്തികളേയും ഉപദേശങ്ങളേയും പററി പ്രസ്താവിപ്പാൻ തുടങ്ങിയാൽ ഈ പ്രബന്ധം വിചാരിച്ചതിലധികം ദീർഘിച്ചുപോവാൻ ഇടയുള്ള

ആകകൊണ്ടു അതിനെക്കുറിച്ച് അധികമൊന്നും ഇവിടെ പറയുവാൻ വിചാരിക്കുന്നില്ല. എന്നാൽ അദ്ദേഹം ഒരു മനുഷ്യൻതന്നെ ആയിരുന്നു എന്നു കാണിപ്പാൻ ആയിരിക്കാം അദ്ദേഹത്തിന്റെ ചരിത്രത്തിൽ ഒന്നുരണ്ടു മനുഷ്യസഹജമായ കളങ്കങ്ങളും കവി ചേൎത്തിട്ടുള്ളതു്. യാതൊരു കളങ്കവുമില്ലാതെയും പൂൎത്തിയായ ഗുണങ്ങളാൽ വിലസുന്നതുമായ ഒരു വസ്തു ലോകത്തിൽ ഒന്നും ഇല്ലല്ലൊ. അത്തരം പാത്രപ്രതിഷ്ഠ പ്രകൃതിവിരുദ്ധമാകുമെന്നു് കരുതിയതുകൊണ്ടു വ്യാസകവിയുടെ മനഃപൂൎവ്വമായ പ്രവൃത്തിയായിരിക്കണം, നിസ്സാരങ്ങളായ ഒന്നു രണ്ടു തെററുകളെങ്കിലും ഭീഷ്മരുടെ നടപടികളിലും കാണിച്ചതു്. ഭാരതത്തിൽ പല ദിക്കിലും ഭീഷ്മർ കൎണ്ണന്റെ ചെറുപ്പകാലംമുതൽക്കുതന്നെ അയാളുടെ ബലത്തെ നിസ്സാരമാക്കി പറയുകയും അയാളെ അധിക്ഷേപിക്കുകയും ചെയ്തിരുന്നതായി കാണുന്നുണ്ടല്ലൊ. ഇതിന്നു കൎണ്ണൻ അൎഹനായിരുന്നുവൊ? ഇല്ലെന്നു് ഭീഷ്മർ തന്നെ തന്റെ യുദ്ധാവസാനത്തിൽ കൎണ്ണനെ അടുക്കൽ വിളിച്ചു അയാളോടു സമ്മതിക്കുന്നു. "ഞാൻ ഇതുവരെ പല അവസരങ്ങളിലും നിന്റെ തേജോവധം ചെയ്തിരുന്നതു് നിന്റെ അനുജന്മാരായ പാണ്ഡവന്മാരുടെ ജയത്തിന്നായിരുന്നു എന്നല്ലാതെ നീ അതിന്നു് അൎഹനായിട്ടില്ല" എന്നുമാണല്ലൊ അദ്ദേഹം പറയുന്നതു്. ഇങ്ങിനെ ഒരു ധൎമ്മലോപനം അദ്ദേഹത്തിന്നു വരുവാൻ സംഗതിയായതു, രക്ഷിതാക്കന്മാരില്ലാത്ത പാണ്ഡവന്മാരെ മഹർഷികൾ ഹസ്തിനാപുരത്തുകൊണ്ടുവന്നു ഏല്പിച്ചപ്പോൾ അവരുടെ പേരിൽ പ്ര

കൃതി അനുസരിച്ച അദ്ദേഹത്തിന്നു തോന്നിയ ദയയും സ്നേഹവും മൂത്ത്‌വളൎന്നതിന്റെ ഫലമാണെന്നേ കരുതേണ്ടതുള്ളു. ഇതുതന്നെയാണ് താൻ കൌരവപക്ഷത്തിൽനിന്നു യുദ്ധംചെയ്തിരുന്ന അവസരത്തിലും ആന്തരമായി പാണ്ഡവന്മാൎക്കു ജയത്തെ ആശംസിക്കുവാനുള്ള കാരണവും. തന്റെ വധോപായത്തെ പാണ്ഡവന്മാൎക്കു പറഞ്ഞുകൊടുക്കുവാൻ ഇടയായതിന്നും ഹേതു ഇതുതന്നെ.

ദുൎയ്യോധനൻ ഭീഷ്മയുദ്ധത്തിൽ തന്റെ കടുവാക്കുകൾകൊണ്ടു ഭീഷ്മരെ സങ്കടപ്പെടുത്തുമ്പോഴും ആ വയോവൃദ്ധനിലുള്ള ക്ഷമകൊണ്ടു ദുൎയ്യോധനന്റെ നേരെ നമുക്കു ദ്വേഷ്യം ഉണ്ടാകുന്നതല്ലെങ്കിലും അതിന്നുള്ള ഹേതുക്കൾ അകാരണങ്ങളായിരുന്നില്ലെന്ന് ഭീഷ്മരുടെ സ്ഥിതി അറിയുന്ന വായനക്കാൎക്കെല്ലാവൎക്കും അറിയാവുന്നതാണ്. ഭീഷ്മർ തന്റെ ആത്മഹത്യയാൽ പാണ്ഡവൎക്കു ചെയ്ത ഉപകാരത്തെ നാം ഓൎക്കുന്ന അവസരത്തിൽ ദുൎയ്യോധനന് താൻ കടപ്പെട്ടിരിക്കുന്നു എന്നുള്ള സംഗതി യുദ്ധോദ്യമത്തിൽ അദ്ദേഹം സ്ഥാപിക്കുന്നതിനോടുകൂടി അല്പം വിരുദ്ധമായി തോന്നുന്നില്ലേ. എല്ലാററിന്നും, പുറമെ ദ്രൌപദീവസ്ത്രാക്ഷേപസമയത്തിൽ ദീനയായ പാഞ്ചാലി താൻ ദാസിയാണൊ അല്ലയൊ എന്നു സഭാവാസികളോടു ചോദിച്ചതിന്നു ഉത്തരം പറയുവാൻ മടിച്ചിരുന്ന അവസരത്തിലും, ഭീഷ്മരുടെ ധൎമ്മത്തിന്നും സത്യത്തിന്നും മാലിന്യം തട്ടുന്നില്ലെന്നില്ല.

ഈ കളങ്കങ്ങളെല്ലാം അദ്ദേഹത്തെ ദേവപദവിയിൽനിന്ന താഴ്ത്തി മനുഷ്യപദവിയിൽ ചേൎക്കുന്നുണ്ടെന്നല്ലാതെ ന

മ്മുടെ ഭക്തിക്ക് ഹാനിവരുത്തത്തക്കവണ്ണം പ്രബലങ്ങളല്ല. ഇങ്ങിനെ നിരുപമമായ ഗുണങ്ങളുടെ വിളനിലവും സാത്വികനും തപസ്വിയും വയോവൃദ്ധനും ആയ അദ്ദേഹം നമ്മുടെ ഹൃദയങ്ങളിൽ എന്നും ആരാധിക്കപ്പെടുന്നവനായിത്തന്നെ വർത്തിക്കട്ടെ. ദൂരത്തിൽനിന്ന തൊഴുതു ആരാധിപ്പാനല്ലാതെ, അടുത്തുചെന്ന് ഒന്നായി ചേർന്ന അദ്ദേഹത്തിൻ്റെ പ്രവൃത്തികളിൽ പങ്കുകൊള്ളുവാൻ നമുക്ക സാധിക്കാത്തത് അദ്ദേഹത്തിൻ്റെ സാത്വീകഗുണത്തിൻ്റെയും തപോനിഷ്ഠയുടെയും വൈശിഷ്ട്യം തന്നെ. അങ്ങിനെ ഒന്നായി ചേർന്ന ആഹ്ലാദിപ്പാനുള്ള പുരുഷൻ ഭാരതത്തിൽത്തന്നെയുണ്ടു. അയാളെ പററി പ്രസ്താവിക്കുന്ന അവസരത്തിൽ നമുക്ക അദ്ദേഹത്തോട്ട ചേരാവുന്നതുമാണ്.

ഭീഷ്മരെക്കഴിഞ്ഞാൽ അടുത്തു ബഹു മാന്യനായി കരുതിവരുന്നത് ദ്രോണരെയാണ്. ഇദ്ദേഹം ബ്രാഹ്മണവൃത്തിയെ ത്യജിച്ച് ക്ഷത്രിയധർമ്മത്തെ അനുകരിച്ച ഒരു പുരുഷനാകുന്നു. ഇദ്ദേഹവും വളരെ വിശിഷ്ടനായിരുന്നുവെങ്കിലും ചില ദോഷങ്ങളും ഇദ്ദേഹത്തിന്ന ഇല്ലാതിരുന്നില്ല. ദ്രുപദരാജാവിൻ്റെ തലക്ക ചവിട്ടുവാൻ ശ്രമിച്ചതു അദ്ദേഹത്തിൻ്റെ സ്ഥിതിക്ക ചേർന്നതായിരിക്കുവാൻ പാടുള്ളതല്ല. തൻ്റെ പ്രിയ ശിഷ്യനായ അർജ്ജുനനേക്കാൾ സമർത്ഥനായി മററു വല്ലവരേയും കാണുമ്പോൾ ഇദ്ദേഹത്തിന്ന തോന്നിയിരുന്ന അസൂയയും അതിന്നനുസരിച്ച പ്രവൃത്തികളും ഒരിക്കലും ക്ഷമിക്കാവുന്നതല്ല. ഏകലവ്യൻ്റെ തള്ളവിരൽ മുറിച്ചു വാങ്ങിയത് ഇദ്ദേഹത്തിൻ്റെ അസൂയാശക്തിയുടെ തള്ളിച്ച

കൊണ്ടാണല്ലൊ. കൎണ്ണന്റെപേരിൽ തോന്നിയിരുന്ന ദ്വേഷത്തിന്ന കാരണവും ഇതുതന്നെയാണ്. വസ്ത്രാക്ഷേപാവസരത്തിൽ ദ്രൗപദിയുടെ ചോദ്യത്തിന്ന മറുപടി പറയാതിരുന്നതും മറക്കത്തക്കതല്ല. തന്റെ വധോപായവും പറഞ്ഞുകൊടുത്ത് പാണ്ഡവന്മാരെ സഹായിച്ചത് താൻ ആശ്രയിച്ച് വന്നവരായ കൗരവന്മാരുടെ നേരെ കാണിക്കേണ്ടതായ നന്ദിക്കു കളങ്കവും ചേൎക്കുന്നു. ഇതുകളാലും മറ്റും ഒരുസമൎത്ഥനായ വില്ലാളി എന്നല്ലാതെ അദ്ദേഹത്തെ പൂജ്യാൎഹനായ ഒരു പുരുഷനായി കരുതാവുന്നതല്ല.

ഇവരുടെ എല്ലാവരുടെയും ആചാര്യനായ കൃപരാണല്ലൊ ഇനി നമ്മുടെ ചിന്താവിഷയമായിരിക്കുന്ന മഹാൻ. കൃപരും ദ്രോണരെപോലെതന്നെ ഒരു ബ്രാഹ്മണൻ ആയിരുന്നു. അദ്ദേഹവും ക്ഷത്രിയവൃത്തിയെ അംഗീകരിക്കുകയാണ് ചെയ്തത്. പ്രായംചെന്നതിനാൽ ദൃഢവൈദഗ്ദ്ധ്യം കുറഞ്ഞിരിക്കുന്നു. കുറെ ചാപല്യങ്ങളും ഇല്ലെന്നില്ല; അഭ്യാസ പരീക്ഷാസമയത്ത് സകല പ്രകരണങ്ങളിലും കൎണ്ണൻ അൎജ്ജുനനെ കടത്തിവെക്കുന്നതായി കണ്ടത് അദ്ദേഹത്തിന്ന് അസഹ്യമായിരുന്നു. സാധാരണജനങ്ങൾക്കെല്ലാവൎക്കും തങ്ങളുടെ ആദൎശപുരുഷന്മാരേയൊ, സ്നേഹപാത്രങ്ങളേയൊ അതിശയിക്കുന്ന സാമൎത്ഥ്യത്തോടുകൂടി മറ്റുവല്ലവരേയും കാണുന്നസമയം അങ്ങിനെയുള്ള സമൎത്ഥന്മാരിൽ അസൂയയൊ ദ്വേഷമൊ തോന്നുന്നത് മനുഷ്യസാധാരണമാകയാൽ കൃപരുടെ ഈ ചാപല്യങ്ങളെ ക്ഷമിക്കാവുന്നതാണ്. എങ്കിലും ഒരു മ

ഋഷിയുടെ പുത്രനും വിദ്വാനുമായ വിദുരൻ അതുകൊ ണ്ടൊന്നും സമാധാനിക്കാതെ കർണ്ണനെ നീചകുലത്തിൽ ജനിച്ചവരൊന്നാമനായും പറഞ്ഞ് ഒരു നിറഞ്ഞ സഭയിൽ വെച്ചധിക്ഷേപിച്ചത്; പ്രത്യുത തന്റെ പ്രിയശിഷ്യ നായ അർജ്ജുനനെ തൽക്കാലത്തെ കർണ്ണനാലുള്ള പ ഭോദ്യോഗത്തിൽനിന്നു രക്ഷിക്കുവാൻ മാത്രമായിരുന്ന ത് കൊണ്ട് ഒട്ടുംതന്നെ ക്ഷമാർഹമല്ല. ശാന്തിപർവ്വത്തി ൽ ഭീഷ്മർ നാലു വർണ്ണങ്ങളേയും അവരുടെ നടപടികളേ യുംപററി വർണ്ണിച്ചതിനുശേഷം യുധിഷ്ഠിരനോടു പറയു ന്നത്, വിദ്യകൊണ്ടോ, മററു യോഗ്യന്മാരായവരുടെ കുലത്തെയോ, ജാതിയേയോപററി ആലോചിക്കേണ്ടതി ല്ലെന്നല്ലേ? ഇതുംപോകട്ടെ. യുദ്ധാവസാനം ഉറങ്ങി ക്കിടക്കുന്ന അവസരത്തിൽ പാണ്ഡവന്മാരുടെ സൈന്യ ങ്ങളെ കൊല്ലുവാനായി അശ്വത്ഥാമാവിനെ സഹാ യിച്ചത് ഏതുവിധവും ക്ഷമിക്കാവുന്നതല്ല. ഇതൊക്കെ ക്കൊണ്ടു അദ്ദേഹവും നമ്മുടെ ഭക്തിക്കു യോഗ്യനായിരി ക്കുന്നതല്ല.

കൌരവന്മാരുടെ ഗുരുജനങ്ങളിൽ ഇനി ശേഷിപ്പു ള്ളത വിദുരർ മാത്രമാണ്. അദ്ദേഹം ജനനംകൊണ്ടു ശൂദ്രനായിരുന്നാലും കർമ്മങ്ങൾകൊണ്ടും ബുദ്ധിഗുണം കൊണ്ടും യഥാർത്ഥമായ "ബ്രാഹ്മണൻ" തന്നെ ആയിരു ന്നുവെന്നു നിസ്സംശയം പറയാവുന്നതാണ്. പ്രസ്തുതഭാരത കഥാവിഷയത്തിൽ പ്രാധാന്യമേറിയ ഒരു ഭാഗവാഹി ത്വം അദ്ദേഹം വഹിച്ചിട്ടില്ലാത്തതിനാൽ അദ്ദേഹത്തെ

അറിവാൻ അധികം അവകാശമില്ലെന്ന ഒരു പക്ഷെ ചിലര് ഒരു വാദം പുറപ്പെടുവിക്കുമായിരിക്കാം. എന്നാൽ കൂടി അദ്ദേഹവും ധൃതരാഷ്ട്രനും തമ്മിലുള്ള സംഭാഷണം തന്നെ അദ്ദേഹത്തെപ്പററി നമുക്കു പൂണ്ണമായ പരിചയം തരുന്നുണ്ടെന്ന മറുപടിയും പറയാവുന്നതാണ്. ലോകപരിജ്ഞാനവും ശാസ്ത്രപരിജ്ഞാനവും അതിന്നൊത്ത വിനയവും വണക്കവും ഏകോപിച്ചു വിലസുന്ന ഒരു യോഗ്യപുരുഷനാണ് അദ്ദേഹം എന്ന അദ്ദേഹത്തിൻെറ വാക്കിൽ നിന്നും പ്രവൃത്തികളിൽ നിന്നും തെളിയുന്നുണ്ട്. അദ്ദേഹത്തിൻെറ വാക്കുകളിൽ നിന്ന ഏതെങ്കിലും ഒന്നോ രണ്ടോ ഇവിടെ ഉദാഹരിക്കട്ടെ എന്നുവെച്ചാൽ ഏതാണു എടുക്കേണ്ടത് എന്നുള്ള സംശയം തന്നെ തീരുന്നില്ല. വിദുരവാക്യം മുഴുവൻ ഇവിടെ ഉദ്ധരിക്കുന്നത് സന്ദർഭയോഗ്യവും ആകയില്ല. അതിനാൽ ആയതിന്നു മുതിരാത്തതാണ്.

എന്തെങ്കിലും ഒരു കുററം അദ്ദേഹത്തിൻെറ പേരിൽ ചുമത്തുവാൻ ഉണ്ടെങ്കിൽ ദ്രൗപദിയുടെ ചോദ്യത്തിന്നു ഉത്തരം പറയാതിരുന്നതായിരുന്നു. ശൂദ്രനായതുകൊണ്ടും ധൃതരാഷ്ട്രൻെറ മന്ത്രി എന്നുള്ള സ്ഥാനംമാത്രം വഹിച്ചിരുന്നതുകൊണ്ടും മററുള്ള യോഗ്യന്മാരിരിക്കെ അദ്ദേഹത്തിന്നു അഭിപ്രായം പറയാവുന്നതല്ല എന്നുള്ള സംഗതിയെ വായനക്കാർ പ്രത്യേകിച്ചു ഓർത്തുകൊള്ളേണ്ടതുമാകുന്നു. ഉദ്യോഗപർവ്വത്തിൽ ധൃതരാഷ്ട്രന്നു ധർമ്മോപദേശം ചെയ്യുവാനായി സനൽകുമാര മഹർഷി

യെ ആനയിച്ചത വിദുരൎക്ക് ആ ധൎമ്മതത്വങ്ങൾ അറിയാഞ്ഞിട്ടായിരുന്നില്ലല്ലൊ. ശൂദ്രനാകയാൽ തനിക്ക ഉപദേശിക്കുവാൻ അൎഹതയില്ലെന്ന കരുതിയല്ലെ മഹൎഷിയെ വിളിച്ചുവരുത്തിയത്? ഇത്രയധികം വിനയബുദ്ധിയുള്ള അദ്ദേഹം പാഞ്ചാലിയുടെ ചോദ്യത്തിന്ന ഉത്തരം പറയാതിരുന്നതിൽ ഒട്ടുംതന്നെ അതിശയം ജനിക്കുന്നില്ല. അദ്ദേഹത്തിൻെറ ബുദ്ധിശക്തികൊണ്ടു നമ്മുടെ മനസ്സിൽ ജനിപ്പിക്കുന്നത് സ്നേഹവും ബഹുമാനവും ഇടചേൎന്ന ഭക്തിയായതിനാൽ ഭീഷ്മരെപ്പോലെ തന്നെ നമുക്ക അദ്ദേഹത്തെ അല്പം അകലെ നിന്ന തൊഴുവാൻ മാത്രമാണ് സാധിക്കുന്നത്.

കൌരവപക്ഷപാതിത്വപ്രകരണത്തെ അവസാനിപ്പിക്കുന്നതിന്നുമുമ്പായി ദുൎയ്യോധനൻെറ ചരമാവസ്ഥയെക്കൂടി അല്പമൊന്ന നിരൂപിക്കേണ്ടതുണ്ടു. കൃപർ, കൃതവൎമ്മാവു, അശ്വത്ഥാമാവു എന്നീ മൂന്ന യോദ്ധാക്കൾ ഒഴിച്ചു ശേഷം കൌരവപക്ഷത്തിലുണ്ടായിരുന്ന സകല യോദ്ധാക്കളും കാലഗതിയെയണഞ്ഞിരിക്കുന്നു. ലോകൈകവീരനെന്നും നിത്യബ്രഹ്മചാരിയെന്നും ശ്രുതികൊണ്ട ഭീഷ്മർ പാണ്ഡവരുടെ അധൎമ്മത്താലൊ കൃഷ്ണൻെറ കൌശലത്താലൊ ചതിക്കപ്പെട്ടു ശരശയ്യയിൽ മരണത്തെ പ്രതീക്ഷിച്ചുംകൊണ്ടു കിടക്കുമാറായി. അസ്ത്രശിക്ഷയിൽ പടുവായിരുന്ന ദ്രോണനും വീരധൎമ്മമല്ലാത്ത ചതിയാൽ ജീവത്യാഗം ചെയ്യേണ്ടിവന്നു. ദുൎയ്യോധനൻെറ വിശ്വസ്തമിത്രവും ദുൎയ്യോധനപ്രതാപത്തിൻെറ കാതലും ദുൎയ്യോധനനാൽ അജയ്യനമെന്ന കരുതിവന്നിരുന്നവനുമായ കൎണ്ണനും അ

ജ്ജുനൻെറ ക്ഷാത്രധൎമ്മമല്ലാത്ത പ്രവൃത്തിയാൽ വധിക്കപ്പെട്ടു. അവൻെറ സഹജന്മാരായ ദുശ്ശാസനൻ മുതൽ ചേൎകളും, സൈന്യത്തിലെ മററു വീരന്മാരും ഈ വിധം പാണ്ഡവന്മാരുടെ ഓരോ ചതിപ്രവൃത്തികളാലോ, യുദ്ധമുഖത്താലൊ വീരസ്വൎഗ്ഗമണയുക കഴിഞ്ഞിരിക്കുന്നു. ശേഷിച്ചിട്ടുള്ളവരായ മൂന്നും നാലു പേരുകളാൽ മാത്രം പാണ്ഡവരോടു എതിൎത്തുനില്ക്കുന്നതു സാദ്ധ്യമല്ലെന്നു കരുതി ദുൎയ്യോധനൻ, കൃപർ, ഭോജൻ, ദ്രൗണി എന്നിവർ യുദ്ധക്കളത്തിൽനിന്നു പിൻമാറുകയും ചെയ്തു.

കൌരവകുലത്തെ ഉന്മൂലനാശം ചെയ്യുന്നതാണെന്നു പ്രതിജ്ഞ ചെയ്തിട്ടുള്ള പാണ്ഡവന്മാൎക്കു ദുൎയ്യോധനനെ ജീവനോടെ വിട്ടയക്കുന്നതിൽ സന്തോഷം തോന്നിയില്ലായിരുന്നു. ആയതിനാൽ ഭീമനോടു ഗദായുദ്ധത്തിൽ ദുൎയ്യോധനനു ഏൎപ്പെടേണ്ടതുമായിവന്നു. ബലഭദ്രാദി മഹാന്മാരാൽ അലംകൃതമായ ആ സദസ്സിൽവെച്ചും അധൎമ്മം ചെയ്യുന്നതിനു പാണ്ഡവന്മാൎക്കു മടി കാണുന്നില്ല. അരക്കു കീഴ്പ്പെട്ടു ഗദകൊണ്ടു തല്ലിയതും വീണ യോദ്ധാവിൻെറ തലക്കു ചവിട്ടിയിരുന്നതും "സത്യസന്ധന്മാരായ" പാണ്ഡവന്മാരുടെ യുദ്ധകൎമ്മങ്ങളിൽവെച്ച മകുടാലങ്കാരങ്ങളായിതന്നെ എന്നെന്നും ശോഭിക്കുന്നതാണ്. ദുൎയ്യോധനനെ കൊല്ലേണ്ടതിനു കൃഷ്ണനായിരുന്നു ഭീമന് ദുൎയ്യോധനൻെറ മൎമ്മം കാണിച്ചുകൊടുത്തിരുന്നതെങ്കിലും, ഒടുവിലത്തെ നീചപ്രവൃത്തിക്കു കൃഷ്ണൻ ഒട്ടുംതന്നെ ഭാഗഭാക്കല്ലായിരുന്നു.

"ധർമ്മരാജപോനെന്തീയധർമ്മം സമ്മതിപ്പതും
ബന്ധുക്കൾചത്തുതാൻവീണമങ്ങും ദുര്യ്യോധനന്നുടെ
തലയ്ക്കുഭീമൻകാൽകൊണ്ടു ചവിട്ടിത്തട്ടിടുന്നതും
ധർമ്മജ്ഞനാംപോലെന്തോ കണ്ടുനില്ക്കുന്നു മന്നവ"

(ശല്യം അ. 60)

ഒട്ടുംതന്നെ മനഃസംസ്കാരമില്ലാത്ത ചണ്ഡാളർക്കുകൂടി ലജ്ജാവഹമായി പ്രവൃത്തിച്ചത്—നിസ്സഹായനായി രണഭൂമിയിൽ മുറിവേറ്റുകിടക്കുന്ന ശത്രുവിന്റെ തലയിൽ ചവിട്ടി അധിക്ഷേപിച്ചതു്—ഏതുകാലത്തും ക്ഷമിക്കത്തക്കതല്ല. ബലദേവരുടെ അഭിപ്രായവും ഇതുതന്നെയാണല്ലോ.

"അധർമ്മത്താൽധാർമ്മികനാം ദുര്യ്യോധനനരേന്ദ്രനെ
കൊന്നീപ്പാരിൽജിഹ്മയോധി[illegible]പ്പാണ്ഡവ
ദുര്യ്യോധനൻധർമ്മശീലൻനിത്യയാംഗതിപൂകിടും ർ
നേർപൊരുന്നോൻ[illegible]ർനാമശേ
ഷ്യമാക്കിച്ചടർനിലത്തടർയജ്ഞനോടതിനും തൻ
ശത്രുതിങ്ങിൽസ്വാഹുതിചെയ്തറ്റാട്ടുപുകഴ്ന്നേടിനാൻ"

(ശല്യം അ 60)

അതിനെ മുടക്കുവാൻ ശ്രമിക്കാതെ കണ്ടുകൊണ്ടു നിന്നു രസിച്ചിരുന്ന,

"അതിനാൽപ്രജ്ഞയില്ലാത്തവൃദ്ധനാമതിമോഹിയെ
കൊന്നിപ്പോംഭീമനോല്ക്കുട്ടെധർമ്മമൊചെയ്കധർമ്മമൊ"

(ശല്യം അ. 60)

എന്നുപറഞ്ഞ യുധിഷ്ഠിരനെയാണൊ 'ധർമ്മപുത്രൻ' എന്നു വിളിക്കേണ്ടത്! കാമക്രോധങ്ങളടങ്ങിയ രാജർഷി

എന്ന യുധിഷ്ഠിരനെ ഇനിയും കരുതിവരുന്നുണ്ടെങ്കിൽ ആയതു നമ്മുടെ ആലോചനാക്കുറവുകൊണ്ടുതന്നെയാകുവാനെ അവകാശം കാണുന്നുള്ളു.

ദുര്യ്യോധനനാകട്ടെ അദ്ദേഹത്തിന്റെ ജീവിതത്തിന്നു യോജിച്ചതു തന്നെയായിരുന്നു അദ്ദേഹത്തിന്റെ മരണവും. വളരെകാലം പ്രതാപത്തോടുകൂടി രാജ്യം ഭരിച്ചതിന്നു ശേഷവും, യുദ്ധത്തിൽ തന്റെ സംബന്ധുക്കളായവർ സർവ്വവും മരിച്ചതിന്നു ശേഷവും അദ്ദേഹവും രണഭൂമിയിൽ യുദ്ധദേവതക്കായി തന്റെ ദേഹത്തെ ബലികഴിച്ചതു് ഒരു ക്ഷത്രിയകുലത്തിൽ ജനിച്ചവന്ന് യോജിച്ചതായ ധർമ്മംതന്നെയായിരുന്നുവെന്നു ഏവനും സമ്മതിക്കാതെ നിവൃത്തിയില്ല. അദ്ദേഹത്തിന്റെ പൂർണ്ണബോദ്ധ്യവും ഇതുതന്നെയായിരുന്നു. പാണ്ഡവന്മാരെയാശ്രയിപ്പാനായി അദ്ദേഹത്തോട് ഉപദേശിച്ചവരായ കൃപാദികളോടു ഉണ്ടായിട്ടുള്ള അദ്ദേഹത്തിന്റെ മറുപടിയെ ശ്രദ്ധിക്കുക.

"ആഴിചൂഴുമൊരീയൂഴിയെല്ലാമനുഭവിച്ചുഞാൻ
പാണ്ഡുപുത്രപ്രസാദാൽനിഷ്കണ്ടകംവാഴ്കതെങ്ങിനെ
മന്നവന്മാർക്കുപരിയായർക്കൻമട്ടിൽജ്വലിച്ചുഞാൻ
പിന്നെധർമ്മജനെദ്ദാസനായ്പിന്തുടരാവതോ
സഞ്ചയംഭോഗങ്ങളേററംഭൂരിദായംകൊടുത്തഞാൻ
കൃപണൻകൃപണന്മാരോടൊത്തുജീവിപ്പതെങ്ങിനെ
കടംതീർത്തുപിതൃക്കൾക്കുംക്ഷത്രധർമ്മത്തിന്നുംശരി
ശാശ്വതംസുഖമില്ലിങ്ങുരാജ്യമെങ്ങെങ്ങുകീർത്തിയും
ഇങ്ങുകീർത്തിചുമക്കേണംപോരിലല്ലാതെയാർത്തിടാ

ഇത്തൊന്നിമ്മട്ടുലോകർക്കുപരാഭവമണച്ചവൻ
ഉടൻനൽപ്പോരിനാൽവാനിൽച്ചെൽവേൻമറെറാന്നു
ചെയ്യിടാ
(ശല്യം അ. 60)

വീരധർമ്മത്തിനും, ശൌര്യത്തിനും, പ്രതാപത്തിനും അല്പംപോലും ഹാനിക്കൂടാതെ അദ്ദേഹം തന്റെ ജീവദശയെകഴിച്ചുകൂട്ടി. വിശ്വസാക്ഷത്ത ദേവകളുടെ പുഷ്പവൃഷ്ടിയോടും പ്രശംസയോടുംകൂടി പ്രാപിച്ചതു പാണ്ഡവന്മാർക്കു കുണ്ഠിതത്തെയും അസൂയയേയും ഉണ്ടാക്കിത്തീർത്തുവെന്ന സംഗതി ഒട്ടുംതന്നെ ആശ്ചര്യജനകമല്ല.

"ചെയ്യുന്നനായധ്യയനംകൊടുത്തുകാത്തുപാർത്തടം
നിന്നു ശത്രുത്തലയ്ക്കിതൊന്നൊന്നമട്ടാർക്കന്താമുത്തമം
സ്വധർമ്മംനോക്കിടുംക്ഷത്രിജാതിക്കാർക്കിഷ്ടമെങ്കിനെ
ആമൃത്യുനിധനംപൂണ്ടേനൊന്നമട്ടാർക്കന്താമുത്തമം
വിണ്ണോർക്കുതക്കതാംമർത്ത്യഭോഗംമന്നോർക്കുള്ളതും
നേടിയൈശ്വര്യമാർന്നേനൊന്നമട്ടാർക്കന്താമുത്തമം
സുഹൃത്സോദരരൊക്കത്തോൻസാദ്ധ്യംപൂകിട്ടുമച്യുത
സങ്കല്പവുംകെട്ടുദുഃഖപ്പെട്ടുനിങ്ങൾകഴിച്ചിടും
ധീമാൻകൌരവ്യാപനതുചൊല്ലിത്തീരുന്നനേരമെ
പുണ്യഗന്ധമെഴുംപുഷ്പവർഷംവീണിതുഭൂമിയിൽ
കൊട്ടീമനോഹരംവാദ്യംഗന്ധർവ്വന്മാർകളപ്പൊഴേ
ധരാവിൽകീർത്തിപരമായപാടിനാരപ്സരസ്സുകൾ
സിദ്ധരുംവാഴ്ത്തിനാരപ്പോൾനന്നുനന്നെന്നുമന്നവ
പുണ്യഗന്ധംപൂണ്ടുള്ളസുഖക്കാറ്റങ്ങുവീശിതേ.

ദിക്കൊക്കെയുംപ്രകാശിച്ചവൈഡൂര്യങ്ങളെന്നോണമസ്ത്രമെ
ദുര്യോധനന്റെയാപ്പൂജകണ്ടുലജ്ജിച്ചുപോയിതെ
അധർമ്മത്താൽകൊന്നതായകേട്ടാത്തരായമാഴ കിന്നാ
രവർ”

(ശല്യം അ. 61)

ഈവിധം ഇഹത്തിലും പരത്തിലും ഒരുപോലെ തന്റെ ബന്ധുമിത്രകളത്രങ്ങളോടുകൂടി സുഖം അനുഭവിപ്പാനിടയായിട്ടുള്ള ദുര്യോധനാദികൾതന്നെയാണ്, പിറവി മുതൽ മരണംവരെ കഷ്ടപ്പാടുകളാൽ കാലംകഴിക്കേണ്ടി വന്നവരായ പാണ്ഡവന്മാരെക്കാൾ ഭാഗ്യശാലികൾ.

“കാട്ടിൽപാർപ്പും ശത്രുഗൃഹത്തിങ്കൽദാസ്യപ്രവൃത്തിയും
വേഷമാററവുമുണ്ടാക്കിത്തീർത്തുനിങ്ങൾക്കൊരാൻബലാൽ
ചതുർബാന്ധവർനിങ്ങൾക്കൊന്നമർക്കതുല്യമാംവിധം
ഇപ്പോളിപ്പോരിൽനിന്നൊറ്റനാൾപോലുമെന്നിരിയ്ക്കില്ലലോ
അതുതോറാൻകൂട്ടാകാര്യമത്രെകാലമാണിഹകാരണം
ഇന്നമെന്നെന്നേ‌ർക്കുളത്തിൽധർമ്മതയൊതിരെൻ
കയില്ലൊരാൾ
ചതിയാൽനിങ്ങൾവെന്നിടിൽദുഷ്കീർത്തിനിലനിന്നിടും

(ശല്യം. അ. 33)

ഭാരതയുദ്ധത്തിലുള്ള കൗരവന്മാരുടെ അപജയം അവർക്കശ്രേയസ്കരമായിത്തീരുകയും പാണ്ഡവന്മാരുടെ ജയം അവർക്കനിഷ്ടപ്രദമായിത്തീരുകയും ചെയ്തിട്ടുള്ളതു അവരവരുടെ കർമ്മാനുയോഗ്യമായ ഫലങ്ങളാണെന്നു കാണുന്നതിൽ സർവ്വാന്തര്യാമിയായിരിക്കുന്ന ജഗദീശ്വരന്റെ മഹിമാധി

ശേഷത്തെപ്പററി അതിശയം തോന്നുകയും മനുഷ്യബുദ്ധിയുടെ നിസ്സാരത്വത്തെപ്പററി ഓൎമ്മവരികയുമാണ നമുക്ക് ചെയ്യുന്നതു. കൎമ്മസാക്ഷിയായ ദേവൻ നിഷ്പക്ഷപാതിയാണെന്ന എല്ലാവരും ഓൎത്തുകൊള്ളട്ടെ.

## 3 കൎണ്ണൻ.

ഭാരതകഥാപുരുഷന്മാരിൽ നേതാക്കന്മാരായവരിൽ ഇനി ശേഷിപ്പുള്ളത് കൎണ്ണനാണ്. ഇദ്ദേഹംതന്നെയാണ് ഭാരതകഥാപാത്രങ്ങളിൽവെച്ച് നമുക്ക് അടുത്തു ചെറുമാറി ഒന്നായി യോജിച്ച അനുകമ്പയോടും അത്ഭുതത്തോടും സ്നേഹത്തോടുംകൂടി കൊണ്ടാടുവാനുള്ള പാത്രവും. ഇദ്ദേഹത്തെപ്പററി പലൎക്കും പല തെററിദ്ധാരണകളും ഉള്ളതായി അറിയുന്നതിനാലാണ ഇദ്ദേഹത്തെപ്പററി ഇങ്ങിനെ പ്രത്യേകം ഒരു അദ്ധ്യായം തന്നെ എഴുതുവാൻ ഇടയായത്.

കൎണ്ണന്റെ ജനനത്തെപ്പററി ഇവിടെ തൎക്കിക്കേണ്ടുന്ന ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അയാളുടെ ബുദ്ധികൊണ്ടും നടവടികൾകൊണ്ടും അദ്ദേഹം യോഗ്യനോ അയോഗ്യനോ എന്നു നോക്കുകയല്ലാതെ അദ്ദേഹത്തിന്റെ ജനനത്തെപ്പററിയുള്ള വൈകല്യവും മററും നോക്കി നമുക്ക് അയാളെ നിന്ദിപ്പാൻ പാടുള്ളതല്ലോ. ഭീഷ്മരുടെ ഉപദേശവും ഇപ്രകാരംതന്നെയാണല്ലൊ. സ്വന്തം മാതാവ് ഉപേക്ഷിച്ചതിനുശേഷം തന്നെ എടുത്തു വളൎത്തിയ മാതാപിതാക്കന്മാർ സൂതകുലത്തിൽ ഉ

ളുവരായിരുന്നതിനാൽ ഇദ്ദേഹത്തെ സൂതപുത്രൻ എന്നും രാധേയൻ എന്നും മറ്റും പേർ വിളിപ്പാൻ ഇടയായതാണ്. അതിനാൽ ജനിച്ച ഉടനെതന്നെ കുലമഹിമയാലും ജാതിവൈശിഷ്ട്യത്താലും മറ്റും ഒരു ക്ഷത്രിയകുമാരന്ന് സിദ്ധിക്കേണ്ട വിശിഷ്ടഗുണങ്ങൾക്ക് അദ്ദേഹം അൎഹനല്ലാതായിത്തീൎന്നു എന്നു മാത്രമല്ല, ആയതുകൊണ്ടു അദ്ദേഹത്തിനു വളരെ അസ്വാതന്ത്ര്യം അനുഭവിക്കേണ്ടതായി വരികയും ചെയ്തു.

എങ്കിലും ഇദ്ദേഹത്തിന്റെ വളൎത്തച്ഛൻ ധൃതരാഷ്ട്രരുടെ ആശ്രിതനായിരുന്നതിനാലും, കൎണ്ണൻ സ്വതേ ചെറുപ്പകാലത്ത് തന്നെ കാണിച്ചിരുന്ന ബുദ്ധിശക്തിയാലും സാമൎത്ഥ്യത്താലും അയാൾക്ക് നൂറ്റുവരുടെയും പാണ്ഡവന്മാരുടെയും കൂടെ കളിച്ചുനടക്കുവാൻ ഇടയായിത്തീൎന്നിരിക്കണം. കൌരവപാണ്ഡവന്മാരുടെ വിദ്യാഭ്യാസകാലത്ത അവരോടൊന്നിച്ച് കൎണ്ണനും ചെറുപ്പത്തിൽ ദ്രോണരുടെ അടുക്കൽ പഠിച്ചിരുന്നു എന്ന സംഗതിയും പിന്നെ പ്രസ്താവിച്ചുകാണുന്നുണ്ടു. അങ്ങിനെ അവർ ഒന്നിച്ചഭ്യസിച്ചിരുന്ന സമയത്ത ദ്രോണർ, അൎജ്ജുനന്റെ പേരിൽ പ്രത്യേകം കാണിച്ച വാത്സല്യത്താലും മറ്റും വെറുപ്പും പശ്ചാത്താപവും തോന്നി കൎണ്ണൻ അവിടെനിന്നും പിരിയുകയാണല്ലൊ ചെയ്തത്. സമൎത്ഥന്മാരായ കുട്ടികളിൽ ചിലരിൽമാത്രം വാത്സല്യം കാണിച്ചു അവൎക്കു മാത്രം ഗുരുനാഥൻ ഗൂഢവിദ്യകൾ ഉപദേശിച്ചുകൊടുക്കുമ്പോൾ അന്യബാലന്മാൎക്കുണ്ടാവാറുള്ള സാധാരണ വി

കാരം മാത്രമാണ കർണ്ണനൊടും ബാധിച്ചതെന്നു കുട്ടികളുടെ മനസ്സിനെ അറിവാൻ ശ്രമിച്ചിട്ടുള്ള ഏവർക്കും അറിയാവുന്നതാണു്.

കർണ്ണന് ബ്രഹ്മാസ്ത്രം ഉപദേശിക്കുവാൻ ജാതി കൊണ്ടു അർഹതയില്ലെന്നാണ ദ്രോണർ പറഞ്ഞു ഒഴിഞ്ഞത് എങ്കിലും വാസ്തവത്തിങ്കൽ അർജ്ജുനന് കർണ്ണനേക്കാൾ മെച്ചം സിദ്ധിക്കേണമെന്ന വിചാരത്താലായിരുന്നു ദ്രോണർ ആവിധം പ്രവർത്തിപ്പാനിടയായതെന്നു പിന്നീടുള്ള സംഭവങ്ങൾ നോക്കുമ്പോൾ നമുക്ക് തെളിയുന്നുണ്ട്. ദിവ്യചിഹ്നങ്ങളുള്ള കർണ്ണൻ ഒരു സൂതപുത്രനാണെന്ന് മാത്രമെ ദ്രോണർക്ക് വിചാരിപ്പാനിടയുള്ളു എന്നു കരുതുന്നതു് അയാളുടെ ബുദ്ധിശക്തിയെ കുറിച്ചു് നമുക്കുള്ള അവജ്ഞതയാണെന്നെ വിചാരിക്കേണ്ടതുള്ളൂ. ഗുരുജനങ്ങളുടെ ഇമ്മാതിരി പ്രവൃത്തികളാലാണ കർണ്ണന് അർജ്ജുനന്റെ നേരെ വൈരമാത്സര്യങ്ങൾ ജനിക്കുവാൻ ഇടയായതും. ഒരു ക്ലാസ്സിലെ ബുദ്ധിയുള്ള കുട്ടികൾക്കെല്ലാവർക്കും ഒന്നാമനാകേണമെന്നു തോന്നുന്നതു സാധാരണയാണല്ലൊ. പക്ഷെ ഗുരുനാഥൻ ഒരുവനെ മാത്രം അധികം ജാഗ്രതയോടെ പഠിപ്പിക്കുന്നതായാൽ ആ ഗുരുനാഥനോടും അദ്ദേഹത്തിന്റെ സ്നേഹഭാജനമായ ആ ശിഷ്യനോടും മറ്റു കുട്ടികൾക്ക് വെറുപ്പു തോന്നുന്നതും സാധാരണയാണ്. അർജ്ജുനന്റെ കഥ തന്നെ ആലോചിക്കുക; വിദ്യാഭ്യാസകാലത്തു തന്നേക്കാൾ ആശ്ചര്യസാമർത്ഥ്യങ്ങൾ കാണിച്ചിരുന്ന ഏകലവ്യനെ കണ്ടപ്പോൾ അർജ്ജുനൻ

പ്രവൃത്തിച്ചതെന്തായിരുന്നു? ദ്രോണരെക്കൊണ്ടു ഏകലവ്യന്റെ തള്ളവിരൽ മുറിച്ചു മേടിക്കുകയാണല്ലോ ചെയ്തുത്. ഇത്ര നീചകർമ്മം ചെയ്യുവാൻ മാത്രം കർണ്ണൻ ബുദ്ധിഹീനനായിരുന്നില്ലെന്നുള്ള സംഗതി സ്മരണീയമത്രെ. ഈ വിധം പ്രവൃത്തിച്ചിരുന്ന ദ്രോണരുടെ പേരിൽ കർണ്ണന് വെറുപ്പു തോന്നാതിരുന്നതാണ് അത്ഭുതം! ദ്രോണരിൽ കർണ്ണനുണ്ടായിരുന്ന ഭക്തി കർണ്ണന്റെ മനോഗുണത്തെ അല്ലാതെ മറെറന്തിനെയാണ് പ്രകാശിപ്പിക്കുന്നത്?

ദ്രോണര് കർണ്ണനെ അഭ്യസിപ്പിക്കയില്ലെന്നു തീർച്ചയും പറഞ്ഞതിന്നുശേഷം കർണ്ണന്നു വിദ്യാഭ്യാസം പൂർത്തിയാക്കേണമെങ്കിൽ അന്യനെ ആശ്രയിക്കുകയല്ലാതെ വേറെ വഴിയില്ലെന്നും വന്നു. അതിന്നു തക്ക യോഗ്യന്മാരും ചുരുക്കം. ധനുർവ്വേദത്തിന്റെ അവസാനം കാണേണമെന്ന മോഹമുള്ള കർണ്ണന്നു ദ്രോണരുടെതന്നെ ഗുരുനാഥനും സാക്ഷാൽ പരമേശ്വരന്റെ പ്രിയശിഷ്യനായ പരശുരാമനെയുമല്ലാതെ മററാരെ ആശ്രയിച്ചാലാണ് ആ മോഹം സാദ്ധ്യമാകുന്നതു. പരശുരാമനാണെങ്കിൽ ക്ഷത്രിയന്മാരുടെ ജന്മവൈരിയാണ് താനും. ബ്രാഹ്മണൻ എന്നു പറഞ്ഞല്ലാതെ അദ്ദേഹത്തിന്റെ ശിഷ്യസ്ഥാനം ഒരു ക്ഷത്രിയന്നു കിട്ടുന്നതും അല്ല. അസത്യം പറയുകയല്ലാതെ മറെറന്താണു കർണ്ണന്നു ഇവിടെ ഗതി. സൂര്യദേവൻ ബ്രാഹ്മണനാണെന്നു കരുതി കർണ്ണൻ ബ്രാഹ്മണപുത്രൻ എന്നു പറയുന്നതിൽ സത്യാംശം അല്പം ഉണ്ടെന്നു ചിലര് കരുതുന്നതായാൽക്കൂടി ആ പറഞ്ഞത്

അസത്യം തന്നെയാണെന്നേ നമുക്കു സത്യനിയമത്തെ സംബന്ധിച്ചേടത്തോളം കരുതുവാൻ തരമുള്ളു. ആ സത്യത്തിന്റെ ഫലമായിട്ടാണ് ഗുരുശാപം കിട്ടിയതും. വിദ്യാഭ്യാസത്തിലുള്ള മോഹം കൊണ്ടും ദ്രോണന്റെ കഠിനകൃത്യംകൊണ്ടു ഉണ്ടായിട്ടുള്ള വാശികൊണ്ടും ചെറുപ്പകാലത്തെ വിവേചനാശക്തിക്കുറവുകൊണ്ടുമാണ് ഇതൊക്കെ വന്നുപോയിട്ടുള്ളതെന്നു കരുതി മാത്രം ഈ അസത്യത്തെ ക്ഷമിക്കാവുന്നതാണ്. സത്യത്തിന്റെ മഹിമയും ശരിയായ സത്യധൎമ്മവും അറിയുവാൻ തരമില്ലാത്ത പ്രായത്തിൽ ചെയ്തതാകകൊണ്ടു ആയത് ക്ഷമാർഹമാണെന്നാണ് വിചാരിക്കേണ്ടത്.

ഗുരുവിന്റെ അടുക്കൽ അഭ്യസിക്കുന്നകാലത്തു തന്റെ ഭക്തിയാലും ശുശ്രൂഷയാലും സാമൎത്ഥ്യത്താലും ബുദ്ധിവിശേഷതയാലും ഗുരുവിനെ അതിയായി സന്തോഷിപ്പിക്കുവാനും തന്നിമിത്തം അദ്ദേഹത്തിന്റെ അടുക്കൽ നിന്നു അതിഗൂഢമായ പല വിദ്യകളും കൎണ്ണനു അഭ്യസിക്കുവാനും തരപ്പെട്ടുകയും ചെയ്തു. പരശുരാമനു ഇത്ര പ്രിയപ്പെട്ട ശിഷ്യൻ വേറെ ആരും ഉണ്ടായിട്ടും ഇല്ല. ഈ പ്രീതിതന്നെയാണ് കൎണ്ണന്റെ വാസ്തവം വെളിപ്പെട്ട അവസാനത്തിൽ അയാളെ പരശുരാമന്റെ കോപത്തിൽ നിന്നു രക്ഷപ്പെടുത്തിയതും. ക്ഷത്രിയകുലത്തെ ഉന്മൂലം ചെയ്ത ഭാൎഗ്ഗവന് ഇത്രമാത്രം പ്രീതി തോന്നേണമെങ്കിൽ കൎണ്ണനു എത്രമാത്രം സ്വഭാവഗുണവും ബുദ്ധിഗുണവും ഉണ്ടായിരുന്നിരിക്കേണ്ടതാണ്?

വിദ്യാഭ്യാസം ചെയ്യുന്നകാലത്ത് തവിക്കചോറിയ ബ്രാഹ്മണശാപം യദൃച്ഛയായി വന്നുചേൎന്ന ആപത്തല്ലാതെ അതിന്ന് കൎണ്ണനെ ഉത്തരവാദിയാക്കുവാൻ പാടുള്ളതല്ല. അവനവൻ മനസ്സറിഞ്ഞു ബുദ്ധിപൂൎവ്വം പ്രവൎത്തിക്കുന്നതിൽ മാത്രമേ ഒരുവനെ ഉത്തരവാദിയായി കരുതുവാൻ പാടുള്ളതുള്ളു. താപസപുത്രനെ കൊന്ന ദശരഥനേയൊ, മന്മഥക്രീഡാപരായണന്മാരായിരുന്ന മഹൎഷിയേയും പത്നിയേയും വധിച്ച പാണ്ഡുവിനേയൊ ആ കൎമ്മങ്ങൾക്ക് നാം ഉത്തരവാദികളാക്കുന്നില്ലല്ലൊ. അതുപോലെതന്നെ കൎണ്ണന്റെകൎമ്മങ്ങളേയും കരുതുന്നതിൽ അന്യായമെന്തുള്ളു. ആയത് (ബ്രാഹ്മണശാപം ലഭിച്ചത്) അദ്ദേഹത്തിന്റെ കാലക്കേട് എന്നല്ലാതെ വേറെ യാതൊന്നും പറയുവാൻ കാണുന്നില്ല.

ഗുരുനാഥന്റെ നിദ്രക്ക് തടസ്ഥംവരുത്തുവാൻ പാടില്ലെന്നുള്ള മനോഗതിയോടുകൂടി ഒരു "രാക്ഷസകീട"ത്തിന്റെ കടിയും സഹിച്ച് രക്തം ഒലിപ്പിച്ചിരുന്നിട്ടും അശേഷം മനശ്ചാഞ്ചല്യവും ദേഹചലനവും കൂടാതെയിരുന്ന കൎണ്ണന്റെ മനോഗുണവും ധീരതയും ഗുരുഭക്തിയും എത്രയൊ മഹത്തരമായിട്ടുണ്ടെന്നു വിശേഷിച്ചു പറയേണമെന്നില്ല. സ്വന്തം ജ്യേഷ്ഠഭ്രാതാവായ യുധിഷ്ഠിരൻ അൎജ്ജുനന്റെ ഗുരുവല്ലേ? അദ്ദേഹം കൎണ്ണനോടു പൊരുതുതോറ്റ് വളരെ മനഃക്ലേശത്തോടും ദേഹക്ഷീണത്തോടുംകൂടി ഇരിക്കുന്ന അവസരത്തിൽ പാരുഷ്യമായി അൎജ്ജുനനോടു വില്ലും ശരവും കൃഷ്ണന്റെ കയ്യിൽ കൊടുക്കുവാൻ പറ

ഞ്ഞ സംഗതികളാണല്ലൊ അൎജ്ജുനൻ ഗുരുവിനെ വെട്ടുവാനായി വാളോങ്ങിയത്. പ്രവൎത്തിച്ചില്ലെങ്കിലും, അതിന് തുനിയിപ്പിച്ച ആ മനോഗതിയും ഗുരുഭക്തിയും കൎണ്ണന്റെ ഗുരുഭക്തിയും തമ്മിൽ അല്പവും താരതമ്യപ്പെടുത്തുവാൻ പാടുണ്ടോ? ഗീതോപദേശം കഴിഞ്ഞതിന്നശേഷമാണ് അൎജ്ജുനന്റെ ഈ പ്രവൃത്തി ഉണ്ടായിട്ടുള്ളത് എന്നും കൂടെ വായനക്കാർ ധരിക്കേണ്ടതാണ്.

വിദ്യാഭ്യാസം കഴിഞ്ഞു ഗുരുവിന്റെ അനുഗ്രഹത്തോടുകൂടി കൎണ്ണൻ മടങ്ങിവന്നതിനൊപ്പം അയാളുടെ ജീവിതദശയിൽ ഒരു പടവകഴിഞ്ഞ രണ്ടാമത്തേതിലേക്കതാൻ കാലെടുത്തുവെച്ചതായി വിചാരിക്കാവുന്നതാണ്. വിദ്യാഭ്യാസാനന്തരം കൎണ്ണൻ ഹസ്തിനാപുരത്തിൽ പ്രവേശിക്കുന്നത് അഭ്യാസപരീക്ഷാവസരത്തിലാണ്. ഇദ്ദേഹത്തിന്റെ രൂപഗുണവും അഭ്യാസപാടവവും കണ്ട് ജനങ്ങൾ ഈ യോഗ്യപുരുഷൻ ആരായിരിക്കുമെന്ന ബലമായി സംശയിക്കുന്നു. അഭ്യാസപ്രകടനത്തിൽനിന്ന് കൎണ്ണാൎജ്ജുനന്മാരുടെ ബലാബലങ്ങൾ ജനങ്ങൾക്കു തീരുമാനിക്കുവാൻ സാധിക്കാതെ കുഴങ്ങുമ്പോഴാണ് ആയത് തെളിയിക്കുവാനായി കൎണ്ണൻ അൎജ്ജുനനെ ദ്വൈരഥത്തിന് വിളിക്കുന്നത്. ഈ പോർവിളിയെ സഹിക്കാഞ്ഞതിനാലും അവസാനഫലത്തിൽ സംശയം ഉള്ളതിനാലും അൎജ്ജുനനെ രക്ഷിക്കാനായിട്ടാണ് ഈ അവസരത്തിൽ കൃപരും മറ്റും കൎണ്ണന്റെ കുലാധിക്ഷേപം ചെയ്യുന്നത്. ഭീമസേനന്റെ ഈ വാക്കുകളെ എങ്ങിനെയാണു സഹിക്കുന്നതു്!

"ഭീമസേനൻ ചിരിച്ചും കൊണ്ടിമട്ടന്നേരമോതിനാൻ
പാത്ഥന്റെകയ്യാൽനീ സൂതപുത്ര! പോരിൽമരി
ക്കൊലാ
കുലത്തിനൊത്തചമ്മട്ടികോലുകയ്യിലെടുക്കടോ
അംഗരാജ്യംവാഴുവാനങ്ങനർഹൻനരാധമാ
ശ്വാവതാപാവകാഗ്നിസ്സരികേഹവിസ്സുൽക്കുംപ്രകാരമേ"
ആദി. അ. 138.

അതിയായ മാനഭംഗവും അധിക്ഷേപവും ലഭിച്ച ഈ അവസരത്തിൽപോലും കർണ്ണൻ തന്റെ വാസ്തവം പുറത്തറിയിക്കുന്നില്ല. തന്നെ ഉപേക്ഷിച്ചുവളെങ്കിലും മാതാവായ കുന്തിയെ ബഹുജനസമക്ഷം അവമാനിക്കേണ്ടെന്ന് കരുതിയുള്ള വിശിഷ്ടവൃത്തിയല്ലേ ഇത്? ഈ മഹാമനസ്കതയെ എങ്ങിനെ അഭിനന്ദിക്കാതിരിക്കും!

ഈ അവസരത്തിൽ തന്നെയാണ് ദുര്യോധനൻ ഇദ്ദേഹത്തിന്റെ സഖ്യത്തെ പ്രാത്ഥിക്കുന്നതും. അദ്ദേഹത്തിന്റെ ബലത്തേയും ധനുർവ്വേദത്തിലുള്ള പാടവത്തേയും കണ്ട് അർജ്ജുനനെ വെല്ലുവാനുള്ള പുരുഷൻ ഇദ്ദേഹംതന്നെ എന്നാപ്പുതോന്നി അദ്ദേഹത്തിന്റെ സഖ്യത്തെ എങ്ങിനെയെങ്കിലും വരിക്കേണമെന്നാഗ്രഹത്തോടുകൂടിയ ദുര്യോധനൻ കർണ്ണനെ അംഗരാജാവാക്കി അഭിഷേകം ചെയ്ത് കൃപരുടെ അധിക്ഷേപത്തിൽ നിന്നും അവനെ രക്ഷിക്കുന്നു.

"ഈ രാജ്യദാനത്തിന്നനുചേരാവൊന്നേകിടേണ്ടു ഞാ
രാജശാർദ്ദൂലചൊന്നാലുംവ്യാജംവിട്ടതുചെയ്യുവൻ (ൻ

പാരമത്യന്തമാംസൌഖ്യംപോതുമെന്നാൻസുയോധനൻ
എന്നാക്കേട്ടങ്ങിനെതന്നെയെന്നാകൎണ്ണനുമോതിനാൻ"

ആദി. അ. 136.

തനിക്കു വന്ന അവമാനത്തിൽ നിന്ന തന്നെ രക്ഷിച്ച പുരുഷന്റെ സഹായിയായി എന്നെന്നും താൻ വൎത്തിച്ചുകൊള്ളാമെന്നുള്ള കൎണ്ണന്റെ സത്യം അയാൾക്ക് സ്വാഭാവികമായ മനോഗുണത്തെയല്ലെ നമുക്കു കാട്ടിത്തരുന്നത്? കൃതജ്ഞതയെന്ന ഗുണം ദുൎജ്ജനങ്ങളിൽ കൂടികണ്ടുവരുന്ന അവസ്ഥക്ക് മഹാമനസ്കനായ കൎണ്ണൻ തന്റെ കൃതജ്ഞതയെ കാണിപ്പാൻ കൌരവപക്ഷത്തിൽ ചേൎന്നതിൽ നമുക്കു അദ്ദേഹത്തെ ഒരിക്കലും കുറ്റപ്പെടുത്തുവാൻ പാടുള്ളതല്ല.

ഇതിന്നു പിന്നീടാണല്ലൊ ജതുഗേഹത്തെ ദഹിപ്പിച്ചതും പാണ്ഡവന്മാർ ഒളിച്ചോടേണ്ടിവന്നതും. ഇതിൽ കൎണ്ണൻ ഒരിക്കലും ഉത്തരവാദിയാകുന്നതല്ല. കൎണ്ണനും ദുൎയ്യോധനന്റെ പ്രവൃത്തികൾ അറിഞ്ഞിരുന്നുവെന്നുമാത്രം പറയുകയല്ലാതെ അതൊക്കെ കൎണ്ണന്റെ ഉപദേശപ്രകാരം ചെയ്തതായിരുന്നുവെന്നു പറയുന്നതിൽ ന്യായം ലേശവുമില്ല. അങ്ങിനെ ഒരു ചതിപ്രവൃത്തിക്ക് കൎണ്ണൻ ദുൎയ്യോധനനെ പ്രേരിപ്പിച്ചതായി ഭാരതത്തിൽ എവിടെയും പ്രസ്താവിച്ചതായും കാണുന്നില്ല. അദ്ദേഹത്തിനൊട്ട അഭിപ്രായം ആവശ്യപ്പെട്ടിരുന്ന സമയങ്ങളിലെല്ലാം ശൂരന്മാൎക്കും ക്ഷത്രിയന്മാൎക്കും ചേരുന്ന അഭിപ്രായങ്ങളെ മാത്രമേ അദ്ദേഹം പറഞ്ഞുകാണുന്നുള്ളു. നേരിട്ടുനിന്നുള്ള

ദൃഢം അല്ലാതെ കള്ളപ്രവൃത്തികൾക്ക് അദ്ദേഹം കൌരവന്മാരെ വല്ലപ്പോഴും ഉപദേശിച്ചുകാണുന്ന ഒരു സന്ദൎഭം ഭാരതത്തിൽ ഇല്ല.

കള്ള പ്രവൃത്തികൾക്ക പ്രേരിപ്പിക്കേണമെന്നില്ല. അത്തരം പ്രവൃത്തികൾ അറിഞ്ഞിരുന്നാൽതന്നെ ആയത് കുററമായിത്തീരുന്നതാണെന്നു വല്ലവരും അഭിപ്രായപ്പെടുന്നതായാൽ അവരോട കൎണ്ണന്റെ അവസ്ഥ എന്തായിരുന്നുവെന്നു നല്ലവണ്ണം നിരൂപിച്ചുകൊള്ളുവാൻ അപേക്ഷിക്കുന്നു. കൎണ്ണൻ തന്റെ ഉപജീവനത്തിന്നും രാജ്യത്തിന്നും ദുൎയ്യോധനനു കടപ്പെട്ടവനായിരിക്കെ, അദ്ദേഹം ദുൎയ്യോധനന്റെ ഒരു ഉത്തമനായ ആശ്രിതനെന്നല്ലാതെ, ദുൎയ്യോധനന്റെ പ്രവൃത്തികളില്ലാതാക്കുവാനോ മറേറാ അധികാരിയായ ഒരു സ്വാമിയായിരുന്നില്ല. യജമാനന്റെ പ്രവൃത്തികളെ തടയുവാനുള്ള അധികാരം ആശ്രിതന്നുണ്ടാകുന്നതല്ലല്ലൊ. ദ്രൌപദീ സ്വയംവരത്തിന്നുശേഷം പാണ്ഡവന്മാരെ ഏതുവിധത്തിലാണ് രാജ്യത്തിൽ നിന്നു തടയേണ്ടതെന്നു ദുൎയ്യോധനാദികൾ ആലോചിച്ച അവസരത്തിൽ കൎണ്ണന്റെ അഭിപ്രായം അദ്ദേഹത്തിന്റെ ക്ഷാത്രവീൎയ്യത്തിന്നു ചേൎന്നതല്ലെന്നു ആരെങ്കിലും പറയുന്നതാണൊ? നോക്കുക.

"ദുൎയ്യോധന ഭേദബുദ്ധി നന്നല്ലായെന്നു മന്മതം.
വിക്രമത്താലവരെ വെന്നീ ക്ഷോണിയ്ക്കീശനാകനീ
അല്ലാതെ മററുപായം ഞാൻ കാണുന്നില്ല ജനാധിപ.
ഭരതൻവിക്രമംകൊണ്ടു വീരൻ പാരൊക്കെനേടിനാൻ
വിക്രമം കൊണ്ടു മൂപ്പാരു മടക്കീ പാകശാസനൻ

വിക്രമം ശസ്ത്രമാണത്രെ ക്ഷത്രിയൎക്കു മഹീപതേ
സ്വധൎമ്മമാണു ശൂരൎക്കു വിക്രമം പാൎത്ഥിവൎഷഭ."

ആദി—അ. 206.

ദ്രൗപദീ സ്വയംബരാവസരത്തിൽ പാഞ്ചാലി കൎണ്ണനെ അധിക്ഷേപിച്ചത് വളരെ നയകേടായിപ്പോയി എന്നു ആരും സമ്മതിക്കാതെ നിവൃത്തിയില്ല. ലക്ഷ്യഭേദം ചെയ്യുവന്ന് കന്യകയെ ദാനംചെയ്യുന്നതാണെന്നു ധൃഷ്ടദ്യുമ്നൻ പറഞ്ഞതനുസരിച്ചാണല്ലൊ എല്ലാവരും അതിന്നായി ശ്രമിച്ചത്. ജരാസന്ധൻ, ശിശുപാലൻ മുതലായ മഹാന്മാരാൽ തൊടുവാൻകൂടി സാധിക്കാത്ത ധനുസ്സിനെ കൎണ്ണൻ നിഷ്പ്രയാസം എടുത്തു തൊടുത്തു കണ്ടപ്പോൾ അദ്ദേഹത്തിന്റെ ലാക്ക് തെററിപ്പോകുന്നതല്ലെന്നറിഞ്ഞു ദ്രൗപദി, താൻ ഒരു സൂതപുത്രനെ വിവാഹം കഴിക്കുന്നതല്ലെന്നു പറഞ്ഞു അധിക്ഷേപിച്ചു കൎണ്ണനെക്കൊണ്ടു തൊടുത്ത ആയുധത്തെ പ്രയോഗിപ്പിക്കാതെ താഴത്തു ഇടുവിക്കയാണല്ലൊ ചെയ്തത്.

"ലാക്കെയ്തു വീഴ്ത്താനിവനെന്നുറച്ചാൎ
ആപൂൎണ്ണമായവനെക്കണ്ടു കൃഷ്ണ
യുച്ചം ചൊന്നാൾ സൂതനെ ഞാൻ വരിക്കാ
അമൎഷഹാസത്തൊടു മൎക്കനെത്താൻ
നോക്കീട്ടു വില്ലിട്ടു തിരിച്ചു കൎണ്ണൻ".

ആദി. അ. 187.

അപ്പോൾ പാഞ്ചാലി നൽകിയ അപമാനത്തിന്റെ ഫലമായിട്ടാണ് ദ്യൂത്കളി അവസരത്തിൽ കൎണ്ണനിൽ നിന്നു അവൾക്കു അധിക്ഷേപം സഹിക്കേണ്ടി വ

ന്നു. പാഞ്ചാലിയെ ദാസിയെന്നു വിളിച്ചു അധിക്ഷേപിച്ചതു കർണ്ണൻ തന്റെ പകയൊഴിച്ചതായി മാത്രമാണ് നാം വിചാരിക്കേണ്ടതു. ഒരു സ്ത്രീയായതിനാൽ കർണ്ണൻ അതിനെ ക്ഷമിക്കേണ്ടതായിരുന്നതല്ലയോ എന്നു സംശയം തോന്നുന്നപക്ഷം മഹാരാജാക്കന്മാരും വിശിഷ്ട ബ്രാഹ്മണന്മാരും മററു നാനാജാതികളും നിറഞ്ഞിരുന്ന ഒരു സദസ്സിൽ വെച്ചു ഒരു വീരപുരുഷനെ അധിക്ഷേപിക്കുവാൻ ധൈര്യപ്പെട്ട ഒരു വനിത, സ്ത്രീ സഹജമായ ലജ്ജയൊ വിനയമൊ എന്തെന്നറിവില്ലാത്തവളല്ലെ? അതിനൊത്ത ശിക്ഷയാണ് കർണ്ണൻ നൽകിയതും

സാക്ഷാൽ കൃഷ്ണനുകൂടി തോല്പിക്കുവാൻ സാധിക്കാത്ത ജരാസന്ധനെ പൊരുതു ജയിച്ചവനും രാജസൂയയാഗത്തിന്നു വേണ്ടി നാലു പാണ്ഡവന്മാർ കൂടി ജയിച്ചു രാജാക്കന്മാരെ എല്ലാം ദുര്യോധനന്റെ വൈഷ്ണവയാഗത്തിന്നായി ഒററക്കു ജയിച്ചവനും ആയ കർണ്ണന്റെ ശൌര്യത്തിന്നു തുല്യമായ ഒരു അപരപരാക്രമം വേറെ ആരിലെങ്കിലും കാണുന്നുണ്ടോ?. യുധിഷ്ഠിരന്റെ രാജസൂയാവസരത്തിൽ കർണ്ണനെപ്പററിയുള്ള ശിശുപാലപ്രശംസ ഇതിന്നു ദൃഷ്ടാന്തവുമാണ്.

"പതിമൂവ്വാണ്ടുറങ്ങാതെ കഴിച്ചേൻ ബഹുദുഃഖമായി
ഇന്നുറങ്ങാംസുഖം രാത്രിനിൻ പ്രസാദാൽ മഹാഭുജാ."

(കർണ്ണപർവ്വം. അ. 96)

കർണ്ണന്റെ പരാക്രമത്തെ പററി മേല്പറഞ്ഞവിധം യുധിഷ്ഠിരൻ പറയുന്ന സന്ദർഭത്തിൽ അദ്ദേഹത്തിനെ കൊന്ന അർജ്ജുനനെയാണല്ലൊ ഓർമ്മവരുന്നത്. അവരെ

അന്യോന്യം താരതമ്യപ്പെടുത്തുന്നതായാൽ കർണ്ണന്റെ വീര്യം എത്രയോ ഉയർന്നതായിരുന്നുവെന്നും അറിയാവുന്നതാണ്. കർണ്ണൻതന്നെ ശല്യരോട് അർജ്ജുനന്റെയും തന്റെയും ബലാബലങ്ങളെ പററി വിചിന്തനംചെയ്തു പറഞ്ഞിട്ടുള്ളത് എത്രയും വാസ്തവമത്രെ.

ജനിക്കുമ്പോൾ ഉണ്ടായിരുന്നതായ അഭേദ്യകവചവും സർവ്വരോഗഹാരികളായ കുണ്ഡലങ്ങളും ഉപേക്ഷിച്ചതോടുകൂടി ദിവ്യത്വത്താൽ ഉള്ളതായ വിശേഷ ഗുണങ്ങൾ മുഴുവൻ പോയി. കർണ്ണൻ ഒരു വെറും മനുഷ്യന്റെ നിലയിലായിത്തീർന്നു.

ചട്ടപോയികുണ്ഡലവുമില്ലാതായിപാണ്ഡുനന്ദന
മർത്ത്യനായിശക്രദത്തവേലുംപോയ്പ്പോളിന്നിവൻ”

(ദ്രോണം അ. 181)

അതിൽപിന്നെ അദ്ദേഹത്തിനുണ്ടായിരുന്ന ബലകാരണങ്ങൾ പരശുരാമങ്കൽനിന്ന് അഭ്യസിച്ച വിദ്യയും സ്വബാഹുപരാക്രമവും മാത്രമായിരുന്നു. അർജ്ജുനനാകട്ടെ അഗ്നിദത്തമായ ചാപവും, ശരങ്ങളും, രഥവും, ദേവേന്ദ്രദത്തമായ വിദ്യയും, കിരീടവും, ശംഖും, പരമശിവപ്രസാദലബ്ധമായ പാശുപതവും, കൃഷ്ണന്റെ നിരന്തരസാന്നിദ്ധ്യമെന്നിതുകളുമായിരുന്നു. ഇതുകൾ എല്ലാം ഉണ്ടായിട്ടുകൂടി കർണ്ണന്റെ പരാക്രമത്തോട് എതിർത്തുനില്പാൻ അർജ്ജുനന് സാധിച്ചില്ലെന്നറിയുന്നതിൽ നിന്നുതന്നെ കർണ്ണന്റെ പരാക്രമം എത്രമാത്രം വിശേഷപ്പെട്ടതായിരുന്നുവെന്ന് നമുക്കു അനുമാനിക്കാമല്ലോ. കർണ്ണന്റെ നാഗാസ്ത്രം

അൎജ്ജുനന്ന് തടുപ്പാൻ സാധിച്ചില്ലെന്നുള്ള സംഗതി സുപ്രസിദ്ധമാണ്. ആഗ്നേയാസ്ത്രമയച്ചപ്പോഴും അതിൽനിന്നും അൎജ്ജുനനെ രക്ഷിച്ചതും കൃഷ്ണൻതന്നെയാണല്ലൊ. യുദ്ധാവസാനത്തിൽ പ്രത്യക്ഷമായി, ആയത് കൃഷ്ണൻ കാണിച്ചുകൊടുക്കുകയും ചെയ്തു. കൎണ്ണാൎജ്ജുനന്മാരുടെ മഹത്തായ ബ്രഹ്മാസ്ത്രപ്രയോഗങ്ങൾതന്നെ നോക്കുക. രണ്ടു പേരുടേയും ബ്രഹ്മാസ്ത്രപ്രയോഗങ്ങളിലുള്ള വ്യത്യാസം കണ്ടതിന്നുശേഷമാണല്ലൊ ഭീമസേനൻ അൎജ്ജുനനെ നിന്ദിക്കുന്നത്. ദിവ്യായുധങ്ങളുടെ സിദ്ധിയും അഭ്യാസപാടവവും അൎജ്ജുനനു കൎണ്ണനെപ്പോലെ ഉണ്ടായിരുന്നില്ലെന്നല്ലെ ഇതിൽനിന്നും മനസ്സിലാക്കാവുന്നതു്. "കൎണ്ണനെ വധിച്ചത് എങ്ങിനെയായാലും അൎജ്ജുനനല്ലെ?" എന്നു പറയുന്നപക്ഷം, അതിനെ വിസ്മരിക്കുന്നതുതന്നെ ലജ്ജാവഹമായി തോന്നുന്നു.

"ഇമ്മട്ടശക്തൻനിന്നന്നൻചിലർകൂടിച്ചതിച്ചവൻ
ശോച്യനല്ലാനരവ്യാഘ്രൻ! യുദ്ധംകൊണ്ടുമരിച്ചവൻ"
(ശാന്തി അ. 5)

എന്നു നാരദൻ പറഞ്ഞിട്ടുള്ളതു് ഈ ഘട്ടത്തിൽ സ്മരണീയംതന്നെ. ഒരു ക്ഷത്രിയൻ എന്നുവേണ്ട ഒരു യോദ്ധാവിന്നുകൂടി യോഗ്യമല്ലാത്ത കൎമ്മമാണ് ആ അവസരത്തിൽ അൎജ്ജുനൻ ചെയ്തത് എന്നുമാത്രം പറഞ്ഞുകൊള്ളട്ടെ.

അൎജ്ജുനനുമായി ഇതിന്നുമുമ്പു പലതവണയും കൎണ്ണൻ പൊരുതു തോറ്റോടുകയാണല്ലൊ ചെയ്തിട്ടുള്ളത്, എന്നു വായനക്കാർ പറയുമായിരിക്കാം. എന്നാൽ ദ്രോ

ണപൎവ്വത്തിൽ ഘടോൽക്കചവധാനന്തരം കൃഷ്ണാൎജ്ജുനസംവാദത്തിൽനിന്നും മററും അതിൻെറ പാസ്സ്വാപാസ്സ്വങ്ങളം വെളിപ്പെടുന്നുണ്ട്. കൃഷ്ണൻ അൎജ്ജുനനെ ദ്വൈരഥത്തിന്നു അനുവദിക്കാത്തതുകൊണ്ട് അൎജ്ജുനനുമായി ദ്വൈരഥം ഇതിന്നുമുമ്പായി ഒരിക്കലും കൎണ്ണൻ ചെയ്തിട്ടില്ലെന്നാണ് ആ സംവാദത്തിൽനിന്നും പ്രത്യക്ഷപ്പെടുന്നത്. പാശുപതാസ്ത്രത്തിന്നുവേണ്ടി അൎജ്ജുനൻ തപംചെയ്തതും ദേവേന്ദ്രൻ കൎണ്ണൻെറ കവചകുണ്ഡലങ്ങളെ ഇരന്നുവാങ്ങിയതും അൎജ്ജുനന് കൎണ്ണനെ ജയിക്കേണ്ടതിന്നായിരുന്നുവെല്ലൊ? ഈ അവസ്ഥക്ക് ഇതിന്നുമുമ്പ് കൎണ്ണനുമായി അൎജ്ജുനൻ ദ്വൈരഥം ചെയ്വാൻ വഴിയുണ്ടെന്നു വരുന്നില്ല. അവിടേയും ഇവിടേയും വെച്ചുപലരോടും സംകുലമായി പൊരുതുന്ന അവസരങ്ങളിൽ അൎജ്ജുനനുമായി പൊരുതുവാൻ സംഗതിയുണ്ടായിട്ടുണ്ടെന്നുവരികിലും ആ സന്ദൎഭങ്ങളിലെല്ലാം കൎണ്ണന് തൻെറ പരാക്രമപ്രദൎശനത്തിന്ന് സമയം കിട്ടീട്ടുമില്ല. ഒരു സൈന്യത്തിൻെറ നേതാവായിരുന്നുംകൊണ്ടു കൎണ്ണൻ ഇതിന്നു മുമ്പ് ഒരിക്കലും അൎജ്ജുനനുമായി പോർചെയ്തിട്ടുണ്ടായിരുന്നില്ല. ദേവേന്ദ്രദത്തമായ വേല് ഉപയോഗിക്കുവാൻ അവസരം കിട്ടാഞ്ഞതും ഇതു കാരണംതന്നെയാണ്.

“ആകൎണ്ണനോ മഹാബുദ്ധിസൎവ്വശസ്ത്രധരോത്തമൻ
അമോഘമാംശക്തിയെന്തേസൂത! ചാട്ടാഞ്ഞുഫാൽഗുനിൽ”
എന്ന ധൃതരാഷ്ട്രൻെറ ചോദ്യത്തിന്നു സഞ്ജയൻെറ മറുവടി കേൾക്കുക:—

"കൌന്തേയനാമൎജ്ജുനനെകാപ്പു കേശവനെപ്പോലും
കൎണ്ണൻെറമുമ്പിലിവനെപ്പോരിൽനിൎത്താൻനിനച്ചിടാ
മാറുതേരാളിവീരരെ യഞ്ചോട്ടുവിട്ടമച്യുതൻ
അമോഘയാംശക്തി മോഘമാക്കുവാൻകരുതിപ്പരോ
കൎണ്ണങ്കൽനിന്നൎജ്ജുനനെകാപ്പുകൎണ്ണൻമഹാശയൻ"

ദ്രോണം അ. 183

പക്ഷരിൽ ഒരുവൻ എന്നമാത്രമേ ഗോഗ്രഹണത്തിലും മററു അവസരങ്ങളിലും കൎണ്ണനെ കരുതുവാൻ പാടുള്ളൂ.

കൎണ്ണാൎജ്ജുനയുദ്ധത്തിൽ ബന്ധുക്കളും വിധിയും കൎണ്ണനവിപരീതമായിരുന്നു. കാലക്കേടോടുകൂടിയാണ് അയാറം യുദ്ധം തുടൎന്നത് തന്നെ. ഒരു കാൎയ്യത്തിന്നായി ശ്രമിക്കുന്ന അവസരത്തിൽ അതിന്നായി ഒരു കൎത്താവിനെ ഉത്സാഹിപ്പിക്കുകയല്ലാതെ ബന്ധുക്കൾ അതിന്ന് തടസ്ഥങ്ങൾ പറഞ്ഞു ഭീരുതാമുള വാക്കുന്നതായാൽ ഒരു കൎത്താവിൻെറ മനോഗതിയെന്തായിരിക്കും? അൎജ്ജുനനുമായി ദ്വൈരഥത്തിന്ന കൎണ്ണൻ കോപ്പിട്ട അവസരത്തിൽ അദ്ദേഹത്തിൻെറ തേജോവധം ശല്യർ ചെയ്തത് കാലച്ചതിയും വിശ്വാസവഞ്ചനയും അല്ലേ? ബന്ധുക്കളിൽനിന്ന്, ഒരു വിഷമഘട്ടത്തിൽ പ്രവേശിക്കുന്ന അവസരത്തിൽ ലഭിക്കേണ്ടുന്ന സഹായം ഇപ്രകാരമാണൊ? നാഗാസ്ത്രം തൊടുത്തപ്പോഴും ശല്യർ തടഞ്ഞത് ഏററവും അത്ഭുതസൂചകമായിരിക്കുന്നു. ഇതുനിമിത്തം ശല്യർ പറഞ്ഞിട്ടാണൊ കൃഷ്ണൻ നാഗാസ്ത്രമയക്കുന്നതായ വിവരം കിട്ടിയ

ത്, എന്നുകൂടി ഊഹിക്കേണ്ടിയിരിക്കുന്നു. ശസ്ത്രം എന്തു ലാക്ക് നോക്കീട്ടാണ് അയച്ചിരിക്കുന്നതെന്നു മറുപക്ഷത്തിലുള്ള ഒരു സാരഥിക്ക് അറിയുവാൻ പാടുള്ളതല്ല. അർജ്ജുനനെ രക്ഷിപ്പാനും കർണ്ണന്റെ അസ്ത്രത്തെ പാഴാക്കുവാനും കൂടി രണ്ടു സാരഥികളും ഒത്തുചേർന്നു പ്രവർത്തിക്കയല്ലയൊ ചെയ്തത്? ദുർഭാഗ്യമുറുകി നടക്കുന്ന അവസരത്തിൽ കർണ്ണരഥം ചളിയിൽ താണുപോയത് എത്ര യും കഷ്ടംതന്നെ. അതിനെ ഉയർത്തുവാനായി അസ്ത്രങ്ങളും വെച്ച് നിലത്തിറങ്ങി നിരാധാരനായി തേർ ചക്രത്തെ ചുമലിലേററിയ അവസരത്തിലാണല്ലൊ ചതിയായി അവനെ കൊലചെയ്യുവാൻ അർജ്ജുനന്ന് അവസരം കിട്ടിയുള്ളു.

"ഇശ്ശത്രുവിൻതലയമ്പെയ്തറുക്കൂ
വൃഷൻതേരിൽക്കേറിടുംമുമ്പുതന്നെ"

(കർണ്ണപർവ്വം അ. 91)

"മരിച്ചിട്ടുംമഹാരാജ! പടയിൽസൂതപുത്രനൊ
ത്രസിച്ചുയോധരെല്ലാരും സിംഹത്തെമാൻകൾപോല
വേ" (കർണ്ണപർവ്വം അ. 94)

വിധിബലം അലംഘനീയംതന്നെ!

കർണ്ണൻ യുദ്ധത്തിൽ തന്റെ സ്വന്തം ബാഹുബലത്തെ മാത്രമാണ് ആശ്രയിച്ചിരുന്നതെന്നുള്ളതിന്നും അദ്ദേഹത്തിന്റെ ധർമ്മനിഷ്ഠക്കു ഒരു മുഖ്യ ഉദാഹരണം അർജ്ജുനശത്രുവായ നാഗത്തോടുള്ള അദ്ദേഹത്തിന്റെ മറുപടിതന്നെയാണ്. തന്നെ അസ്ത്രമായി ഉപയോഗിച്ചു മന്ത്രസന്ധാരണം ചെയ്തു അയക്കുന്നതായാൽ ശത്രുവിനെ കൊല്ലുന്നതാണെന്നു പറഞ്ഞ നാഗത്തോടുള്ള

“നാതിപ്രകർണ്ണൻപടയിൽ പരന്റെ
ബലം ഉണ്ടല്ലുള്ള ജയം കൊതിക്കാ
തൊട്ടത്തിടാ രണ്ടു പാടമ്പുനാഗ!
നൂറർജ്ജുനന്മാർകളെ കൊൽകിലും ഞാൻ.”

കർണ്ണപർവ്വം അ. 90.

മറുപടി എല്ലാ വീരയോദ്ധാക്കൾക്കും ഒരു മാതൃകാപാഠമാണ്. അതുപോലെതന്നെ വിശിഷ്ടമാണ്. നാഗാസ്ത്രത്തെ രണ്ടാമത് ഒരു ലക്ഷ്യത്തോട്ട ചേർക്കില്ലെന്ന ശല്യരോട്ട പറഞ്ഞ മറുപടിയും, ഇത്ര ശുദ്ധമായ ക്ഷത്രിയധർമ്മം വേറെ ആരിലാണ് തെളിഞ്ഞുകാണുന്നതു?

ദ്രോണപർവ്വത്തിൽ ചക്രവ്യൂഹഭേദനം ചെയ്ത അഭിമന്യുവിന്റെ വില്ല് ഭേദിച്ചതിന്നു കർണ്ണനെ കുററപ്പെടുത്തേണ്ടതാണെന്നു വല്ലവരും അഭിപ്രായപ്പെടുന്നപക്ഷം അതിന്നും വഴിയില്ലെന്നു പറയേണ്ടിയിരിക്കുന്നു. അഭിമന്യു ബാലനായിരുന്ന സംഗതിയെ ആസ്പദിച്ചാണല്ലോ ഈ വാദം പുറപ്പെടുവിക്കുന്നത്. യുദ്ധത്തിൽ ബാലനെന്നും വൃദ്ധനെന്നും കരുതേണ്ടതില്ലെന്നു ക്ഷത്രിയധർമ്മംതന്നെ പറയുന്നില്ലേ? ബാലനായ അഭിമന്യുവിനോട്ട പൊരുതുവാൻ പാടില്ലെങ്കിൽ വൃദ്ധനായ ഭീഷ്മരോടും യുദ്ധംചെയ്യാൻ പാടുള്ളതല്ല. അങ്ങിനെ വിചാരിക്കേണ്ടതില്ല. യുദ്ധം തുടങ്ങിയാൽ യുദ്ധംചെയ്യുന്ന എല്ലാ ശത്രുക്കളും ഒരുപോലെത്തന്നെ. വില്ലുമുറിച്ച സംഗതിയാണ് രണ്ടാമത്തെ ആക്ഷേപം. യുദ്ധത്തിൽ ശത്രുക്കളുടെ ആയുധങ്ങളെ ലക്ഷ്യമാക്കി അസ്ത്രങ്ങൾ പ്രയോഗിച്ച അവരെ തല്ക്കാലം ക്ഷീണിതരാക്കുന്നതു എല്ലാ യോ

ധാക്കളും പ്രവൎത്തിച്ചതായി കാണുന്ന സംഗതിയാണു്. അതും, കൎണ്ണൻ അഭിമന്യുവിൻെറ അസ്ത്രങ്ങൾക്കു ലാക്കായി നിന്നു നേരിട്ടു് പോർചെയ്യുന്ന അവസരത്തിലാണു് താനും. വല്ല സംശയമൊ ധൎമ്മശങ്കയൊ അതുതന്നെ കരുതി ബാലവാത്സല്യത്താൽ കൎണ്ണൻ ദ്രോണരോടു ധൎമ്മശങ്കയെ ചോദിക്കുകയും ദ്രോണർ ധൎമ്മലോപമല്ലെന്നു വിധിക്കുകയുംചെയ്തതിന്നുശേഷവുമാണു് കൎണ്ണൻെറ ഈ പ്രവൃത്തി. ഇവകളാൽ കൎണ്ണൻെറ പരാക്രമം എതിരില്ലാത്തതെന്നും അദ്ദേഹത്തിൻെറ ക്ഷാത്രധൎമ്മം കളങ്കരഹിതവുമായിരുന്നുവെന്നും നിസ്തൎക്കം നമുക്കു തീരുമാനിക്കാവുന്നതുമാണു്.

പരാക്രമികളിൽ അഗ്രേസരനെന്നപോലെ ദാതാക്കളിൽവെച്ചും കൎണ്ണൻ കിടയററവനായിരുന്നു. ബ്രാഹ്മണൎക്കു കൊടുക്കുകവയ്യാത്ത ഒരു വസ്തുപോലും കൎണ്ണന്നുണ്ടായിരുന്നില്ല. ദേവേന്ദ്രൻ കവചവും കുണ്ഡലവും യാചിക്കുവാൻ വരുന്നതാണെന്നും അതു കൊടുത്തുപോകരുതെന്നും, അങ്ങിനെ കൊടുത്തുപോകുന്നതായാൽ തനിക്കു അൎജ്ജുനനെക്കാൾ മെച്ചമുള്ള ഗുണങ്ങൾ ഇല്ലാതായി തീരുന്നതാണെന്നും മററും ഉപദേശിച്ച സൂൎയ്യദേവൻെറ വാക്കുകൾ സത്യനിഷ്ഠയാലും ദാനശീലംകൊണ്ടും വകവെക്കാതിരിക്കയാണല്ലൊ ചെയ്തതു്.

“ജീവൻകളഞ്ഞുംകാക്കേണം കീൎത്തിയെന്നറികെൻവ്രതം
ആ ഞാൻബ്രാഹ്മണനായെത്തും ശക്രന്നീനല്ലഭിക്ഷയെ
കൊടുത്തു ദേവലോകത്തിൽപ്പരസ്സൽഗ്ഗതി നേടുവൻ”

(ആരണ്യം അ. 300)

ഇതാണല്ലൊ കർണ്ണന്റെ മറുപടി. തന്റെ ജീവിതസർവ്വസ്വവും ഇങ്ങിനെ കൃത്രിമബ്രാഹ്മണവേഷധാരിയായ ദേവേന്ദ്രന്നു ദാനം ചെയ്യുന്ന സമയം തന്റെ ശരീരത്തിൽനിന്നു കവചത്തെ ഈൎന്നെടുക്കേണ്ടിവന്നപ്പോഴം ഒരു തുള്ളിവെള്ളം കണ്ണിൽനിന്നു വീഴുകയാകട്ടെ, ഒരു ചാഞ്ചല്യം ദേഹത്തിന്നൊ മനസ്സിന്നൊ ഉണ്ടാവുകയാകട്ടെ ചെയ്യാത്തതിനാലാണല്ലൊ കർണ്ണൻ എന്ന പേർ തന്നെ നമ്മുടെ നായകന്നു സിദ്ധിച്ചത്. ഉശീന്ദ്രനായ ശിബിക്കോ, കർണ്ണനോ ആൎക്കാണ് ദാനമാഹാത്മ്യം ഏറുകയെന്നു നിൎണ്ണയിക്കാവുന്നതല്ല.

ദാനശീലത്തിലെന്നപോലെ തന്നെ ധൎമ്മനിഷ്ഠയിലും ഗുരുജനഭക്തിയിലും അനുപമനായിരുന്ന കർണ്ണൻ അദ്ദേഹത്തെ ധൎമ്മപന്ഥാവിൽനിന്നു തിരിക്കുന്നതിന്നു ദൈവത്തിന്നുംകൂടി സാധിക്കാത്തതായിരുന്നു. കർണ്ണനെ യുധിഷ്ഠിരാദികളോടു യോജിപ്പിക്കുവാനായി സൂൎയ്യദേവൻ എത്ര വളരെ പ്രയാസപ്പെട്ടു. മാതാവായ കുന്തി എത്ര താഴ്മയായി അപേക്ഷിച്ചു? പാണ്ഡവപക്ഷപാതിയായ കൃഷ്ണൻ എന്തെല്ലാം തന്ത്രങ്ങൾ പ്രയോഗിച്ചു നോക്കി. യുധിഷ്ഠിരനുമായി ഇണക്കി അയാളുടെ ജ്യേഷ്ഠഭ്രാതാവിന്റെ നിലക്കു രാജാവായി വാഴാവുന്നതാണെന്നുപറഞ്ഞു മോഹിപ്പിച്ചു നോക്കി. അത് ഫലിക്കില്ലെന്നു കണ്ടപ്പോൾ സുന്ദരിയായ പാഞ്ചാലിയുമായി എണക്കാമെന്നും പറഞ്ഞുനോക്കി. ഒടുവിൽ അൎജ്ജുനനെക്കൊണ്ടു കൊല്ലിക്കുന്നതാണെന്നും പറഞ്ഞു ഭയപ്പെടുത്തുവാനും ശ്രമിച്ചു. ഒന്നുകൊണ്ടും കർണ്ണന്നു ചാഞ്ചല്യം ഭവിച്ചില്ല. താൻ

നിരാശ്രയനായിരിക്കുന്നകാലത്തു തന്നെ അവമാനത്തിൽ നിന്നു രക്ഷിച്ചതും തനിക്കു രാജ്യപദവിയും മററു പല മാന്യസ്ഥാനങ്ങളും, സുഖഭോഗങ്ങളും നല്കി വളർത്തിവന്നതുമായ കർത്താവിനെ അയാൾക്കു ആപത്തുവന്നടുത്ത സമയത്തിൽ നിസ്സാരങ്ങളായ സുഖഭോഗങ്ങൾക്കുവേണ്ടി അയാളെ ഉപേക്ഷിച്ച് ശത്രുപക്ഷത്തിൽ ചേരുകയെന്നുപറഞ്ഞു കേൾക്കുന്നതുതന്നെ അദ്ദേഹത്തിന്നു അസഹ്യമായിരുന്നു. അങ്ങിനെ ചെയ്തിരുന്നുവെങ്കിൽ അദ്ദേഹത്തെ ഭീരുവെന്നും നികൃഷ്ടൻ എന്നും പറയുകമാത്രമല്ല നമ്മുടെ വാത്സല്യത്തിന്നു ഒരിക്കലും ആ കർണ്ണൻ പാത്രമാവുകയുമില്ലായിരുന്നു. അദ്ദേഹത്തിന്റെ സമബുദ്ധിയിലുള്ള സ്ഥിരത ഏററവും പ്രശംസനീയം തന്നെ. ഉത്തമന്മാർ മരണത്തെക്കാൾ അധികം ഭയപ്പെടുന്നതു അവമാനത്തെയാണല്ലൊ.

കൌരവപക്ഷത്തിൽ കർണ്ണൻ ചേരുവാൻ ഇടയായത് അഭ്യാസപരീക്ഷാസമയത്തു ദുര്യോധനൻ കൊടുത്ത സഖ്യവരംമൂലമാണ്. ദുര്യോധനനിൽനിന്നു ലഭിച്ച് ഗുണങ്ങൾക്കു പൂർത്തിയായ കൃതജ്ഞതയും കർണ്ണൻ കാണിച്ചു. അയാളെ ഏതവസരത്തിലും നിഷ്കളങ്കമായി സഹായിച്ചിരുന്നു എന്നു മാത്രമല്ല ഇത്രസത്യമായി ദുര്യോധനപക്ഷത്തിൽനിന്നു യുദ്ധം ചെയ്തവർ ആരുംതന്നെ വേറെ ഉണ്ടായിരുന്നതുമില്ല. തിന്ന ചോറിന്നു ചതികൂടാതെ കൂറ കാണിച്ചത കർണ്ണൻമാത്രമായിരുന്നു. ഭീഷ്മദ്രോണാദികൾ കൌരവപക്ഷത്തിൽനിന്നു യുദ്ധം ചെയ്തു ജീവത്യാഗം

ചെയ്തുവെങ്കിലും പാണ്ഡവരോടുള്ള സ്നേഹം മൂലം യുദ്ധപാടവത്തെ അവർ മുഴുവൻ പ്രദർശിപ്പിച്ചിരുന്നില്ലെന്നമാത്രമല്ല, ഒടുവിൽ സഹായിച്ചതും പാണ്ഡവരെയായിരുന്നു. കർണ്ണന്റെ പേരിൽ ആക്ഷേപത്തിന്നു വഴിയില്ല. അദ്ദേഹം നാല് സഹോദരന്മാരെ തന്റെ കയ്യിൽ അകപ്പെട്ടിട്ടും കൊല്ലാതെ വിട്ടയച്ചത് ദുര്യോധനജയകാംക്ഷിയുടെ നിലക്ക് യോഗ്യമല്ലാത്തതായിരുന്നുവെന്നു ചിലർ പറയുമായിരിക്കാം. എന്നാൽ കർണ്ണനെ ദുര്യോധനൻ ഏല്പിച്ചിരുന്ന പ്രവൃത്തി അർജ്ജുനവധം മാത്രമായിരുന്നു. മറ്റുള്ളവരെ നിസ്സാരന്മാരെന്നു കരുതിയൊ അർജ്ജുനശക്തിയെകണ്ടുള്ള ഭയം നിമിത്തമൊ എന്തു കാരണത്താലായിരുന്നാലും അർജ്ജുനനോടു എതിരിടുവാനുള്ള വില്ലാളിയായിട്ടാണ് കർണ്ണനെ ദുര്യോധനൻ കരുതിയിരുന്നത്. യുദ്ധത്തിന്നുപോകുമ്പോഴും അതുതന്നെയാണ് ചുമതല ഏല്പിക്കുന്നതും. മറ്റുള്ള പാണ്ഡവന്മാരെ കൂടെ ഹനിക്കേണമെന്നുള്ള ചുമതലകൾ കൂടി ഏല്പിച്ചിരുന്നുവെങ്കിൽ കർണ്ണൻ വല്ലാതെ ധർമ്മസങ്കടത്തിൽ പെട്ടുഴലുമായിരുന്നു.

ഒരു ക്ഷത്രിയന്ന് വധത്തെക്കാൾ അധികം ഭയവും ലജ്ജയും ഉണ്ടാവുക പരാജയത്തെ കുറിച്ചാണല്ലൊ. നാലു പാണ്ഡവന്മാരേയും നിരായുധന്മാരാക്കി പിന്തിരിയിച്ച് ഓടിച്ചതുകൊണ്ടുതന്നെ കർണ്ണൻ തന്റെ പേരിൽ ദുര്യോധനനുള്ള വിശ്വാസത്തിന്നു വഞ്ചനചെയ്തു എന്നു പറയുവാൻ പാടുള്ളതല്ല. ആ അവസരങ്ങളിൽ അവരെ കൊല്ലുവാനും ധർമ്മയുദ്ധമുറകൾ പ്രകാരം പാടില്ലാത്ത

ളുമായിരുന്നു. ധൎമ്മകൎമ്മങ്ങളെ ഒരെള്ളോളമെങ്കിലും തെററി നടക്കാത്തവനാണല്ലോ കൎണ്ണൻ. അതിനാൽ ആ വാദം സാധുവായിത്തീരുന്നതല്ല.

നാലു പാണ്ഡവന്മാരുടെ ആയുസ്സിനെ രക്ഷിച്ചത് കൎണ്ണൻ കുന്തീദേവിയോടും കൃഷ്ണനോടും ചെയ്ത വാഗ്ദത്ത പ്രകാരവുമായിരുന്നു. ആ വാഗ്ദത്തം തന്നെ ആദ്ദേഹത്തിന്റെ ഗുരുജനഭക്തി അളവററതായിരുന്നുവെന്നും ആദ്ദേഹം മഹാമനസ്കനായിരുന്നുവെന്നുമുള്ള വാസ്തവത്തെ ആണ് നമുക്ക് കാണിച്ചുതരുന്നത.

"വിറയ്ക്കുമമ്മയോടോതിധീമാൻ കൈകൂപ്പിനിന്നവൻ
നാൽവരേയുംപോരിൽവന്നാൽകൊല്ലാതൊൻനിന്റെമക്ക
സ്ഥിരന്മാരായ്നില്ക്കുമഞ്ചുമക്കൾദേവീനിനക്കിഹ [ളെ
കൎണ്ണൻചത്താൽ സാൎജ്ജുനം, അൎജ്ജുനൻചാകിൽസകൎണ്ണരാം
ആപ്പുത്രനോടമ്മ വീണ്ടും പറഞ്ഞു പുത്രവത്സല
സ്വസ്തിചെയ്തീടണം സ്വസ്തിചെയ്യാൻകണ്ടനാമയൎന്നീ
എന്നോതിവിട്ടേച്ചുപ്രഥ ഗേഹത്തേയ്ക്കങ്ങുപോയിപോൽ"

(ശാന്തി അ. 2)

ഒരു ഉത്തമകുലത്തിൽ ജനിച്ചവനായ തന്നെ, കുലമില്ലാത്തവനാക്കിത്തീൎത്തവളും, കുട്ടികാലത്ത് അമ്മയുടെ ശുശ്രൂഷകൾകൊണ്ടു സുഖിച്ചു വളരുവാനുള്ള ഭാഗ്യത്തെ ഇല്ലാതാക്കിയവളും, തനിക്ക് പിന്നീടു വളരെ അധിക്ഷേപങ്ങൾക്കും അപമാനങ്ങൾക്കും കാരണമാക്കിയവളും, തന്റെ സ്വന്തം ജനങ്ങളോടുകൂടിസഹവസിക്കുവാൻ തരമില്ലാതാക്കിത്തീൎത്തവളും, എന്നുവേണ്ട തന്റെ ജീവിതകാ

യിലുള്ള സകല കഷ്ടാനുഭവങ്ങൾക്കും മൂലഹേതുവായ ആ കൎമ്മത്തിന്റെ കൎത്രിയുമായ, ആ കുന്തിയെ ആ മഹാനായ കൎണ്ണനല്ലാതെ വേറെയാരെങ്കിലും മാതാവെന്നുള്ള ബഹുമാനത്തോടുകൂടി കരുതുവാൻ സാധിക്കുന്നതാണോ? ആ വിശിഷ്ടപുരുഷനല്ലാതെ വേറെയാൎക്കാണ് അവളുടെ അപേക്ഷകളെ നൽകുവാനായി ഹൃദയം സമ്മതിക്കുക? കൎണ്ണന്റെ മുമ്പിൽ ഗമിക്കുവാനായി കുന്തീദേവി വളരെ ശങ്കിച്ചു. പ്രവേശിച്ചപ്പോൾ തന്നെ ഭയത്താൽ ദേഹം വിറച്ചിരുന്നുവത്രെ. ഇതിൽ ഒട്ടും തന്നെ അത്ഭുതപ്പെടുവാൻ ഇല്ല. തന്റെ പ്രവൃത്തിയുടെ കാഠിന്യം അറിഞ്ഞിരുന്നിട്ടും കൎണ്ണന്റെ മുമ്പിൽ ചെല്ലുവാനുണ്ടായ ധൈൎയ്യത്തെ കുറിച്ചാണ് നാം അത്ഭുതപ്പെടേണ്ടത്. മറ്റു മക്കളുടെ ജീവരക്ഷയിലുള്ള മോഹം മാത്രമാണ് ഇതിന്നു അവൾക്കു ധൈൎയ്യം നൽകിയതും.

എന്നാൽ കൎണ്ണനാകട്ടെ, തന്റെ മാതാവു തന്റെ മുമ്പിൽ വന്ന് കുററം സമ്മതിച്ചപ്പോൾ വലിയ ക്ഷോഭം ഒന്നും കാണിച്ചില്ല. അദ്ദേഹം മുമ്പു തന്നെ വാസ്തവം അറിഞ്ഞിരിക്കുന്നുവെന്ന സംഗതിയായിരിക്കാം ഇതിന്നു കാരണം. എങ്കിലും, കുററം ചെയ്ത അവളെ മുമ്പിൽ കാണുന്ന അവസരത്തിൽ ഉണ്ടാവുന്ന ക്ഷോഭത്തെ അദ്ദേഹം പ്രദൎശിപ്പിച്ചു കാണാത്തതിൽ ഉത്തമസംയമം ഒരുവിധം പൂൎത്തിയായി കൎണ്ണനു സിദ്ധിച്ചിരിക്കുന്നുവെന്നു വേണം നാം കരുതുവാൻ. കുന്തിയെ അധികമായി പഴിച്ചില്ലെന്നല്ല അവളുടെ അപേക്ഷകളിൽ ധൎമ്മാനുസരണം കൈക്കൊള്ളാവുന്നവ

യെ സ്വീകരിക്കുകയും ചെയ്തു. ഉപേക്ഷിക്കേണ്ടിവന്നതായ അപേക്ഷകൾക്ക് തക്കതായ സമാധാനം പറഞ്ഞു കൊടുത്ത സമാധാനിപ്പിക്കുകയും ചെയ്തുവെല്ലൊ. ഇത്ര തന്നെ കററക്കാരിയായിരുന്നാലും, മാതാവ് എപ്പോഴും ഒരു പുത്രന്നു വന്ദ്യതന്നെ എന്നുള്ള ശ്രേഷ്ഠമായ പാഠത്തിന്നു ഇതിലും വലുതായ ഉദാഹരണം കാണുവാൻ പ്രയാസമാണ്. കർണ്ണനല്ലാതെ ഭാരതത്തിൽ യാതൊരു കഥാപുരുഷന്നും ഈ ഉപദേശം നൽകുവാനുള്ള യോഗ്യത ഇല്ലെന്നുമാണ് എനിക്കു തോന്നുന്നത്.

എന്നാൽ ഒരു ചോദ്യത്തിന്നുകൂടി ഒരവകാശമുണ്ടെന്നു ചിലർ കരുതുമായിരിക്കാം. ഭീഷ്മർ ദ്രോണർ മുതലായവർ ഇത്ര വളരെ ധീരന്മാരായിരുന്നിട്ടും അവർ അവരവരുടെ വീര്യപരാക്രമങ്ങളെ പറഞ്ഞു കാണുന്നില്ലല്ലൊ. പിന്നെ കർണ്ണൻ ഇതുമാത്രം പരാക്രമിയായിരുന്നുവെങ്കിൽ എന്തിന്നുതന്നത്താൻ അത് എപ്പോഴും പറഞ്ഞിരുന്നു? ഇതിന്നുള്ള മറുപടിയെന്തെന്നാൽ കർണ്ണൻ മററുള്ളവരെപോലെ ഭാഗ്യശാലിയായിരുന്നില്ല. അയാളുടെ കുലവൈകല്യം കൊണ്ടും, ദുര്യോധനപക്ഷപാതിത്വം കൊണ്ടും, അർജ്ജുനവൈരംകൊണ്ടും, അദ്ദേഹത്തെ മററുള്ളവർ അവസരമുള്ളപ്പോഴെല്ലാം അധിക്ഷേപിക്കുകയാണ് ചെയ്തുവന്നിരുന്നത്. തന്റെ ഗുരുജനങ്ങളും മററും ഈവിധം അധിക്ഷേപിച്ചിട്ടും കൂടി അദ്ദേഹം ധൈര്യത്തെ വെടിയാതിരുന്നതിനാലാണ് നാം അത്ഭുതപ്പെടേണ്ടത്. നാലാളുകൾ ഒരേവിധംതന്നെ പറയുന്നതായാൽ അതിനെ വിശ്വസിക്കുന്നതു മനുഷ്യസാധാരണമാണ് താനും.

ആടിനെ പട്ടിയാക്കിയ കഥ എല്ലാവരും ഓൎക്കുന്നുണ്ടായിരിക്കാം. അവർ കൎണ്ണനെ അധിക്ഷേപിച്ചിരുന്നാലുംവാസ്തവം അങ്ങിനെതന്നെയായിട്ടൊ അല്ലയൊ എന്നുള്ളതിനു ഭീഷ്മരുടെ കൎണ്ണനുമായുള്ള ഒടുവിലത്തെ സംവാദം തന്നെ സാക്ഷിയാണ്. മററുള്ളവരുടെ അധിക്ഷേപങ്ങൾക്കിടയിൽ തന്റെ ധൈൎയ്യം നിലനിൎത്തുവാനായി മാത്രമാണ് കൎണ്ണൻ തന്റെ വീൎയ്യപരാക്രമങ്ങളിലുള്ള വിശ്വാസത്തെ പററി തന്നത്താൻ പറഞ്ഞുവന്നിരുന്നതെന്നുമാത്രമെ അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നു നാം ഗ്രഹിക്കേണ്ടതുള്ളു. യുദ്ധത്തിൽ ആദ്യമായി അൎജ്ജുനനുമായി ദ്വൈരഥം ചെയ്യുവാൻ പോകുന്ന അവസരത്തിൽ ശല്യരുമായുണ്ടായ സംവാദം, താനെത്രയൊ കാലമായി പ്രതീക്ഷിച്ചുവരുന്ന ഒരു സന്ദൎഭം, തനിക്കു അടുത്ത് ലഭിക്കുവാൻ പോകുന്നു എന്നുള്ള അറിവിന്റെ ഫലമായി ഉണ്ടായിരുന്ന ഉത്സാഹത്തിന്റെ ഒരു പ്രകാശനം മാത്രമാണ്. ആ വിധ സന്ദൎഭങ്ങളിൽ ഉത്സാഹം ഉണ്ടാകുന്നതും ആയതിനെ വാക്ക്മൂലമൊ മററൊ പ്രകാശിപ്പിക്കുന്നതും മനുഷ്യ സഹജമാണ്. അല്ലാതെ അത് ഒരു നീചസ്വഭാവമെന്നു പറഞ്ഞു നമുക്കു അദ്ദേഹത്തെ അധിക്ഷേപിക്കാവുന്നതല്ലാ.

മേൽപറഞ്ഞ സംഗതികൾകൊണ്ടു കൎണ്ണനെപ്പോലെ ഭാരതത്തിൽ വിശിഷ്ടവും, നിഷ്കളങ്കവുമായ ഒരു പാത്രം വേറെയില്ലെന്നു തെളിയുന്നതാണ്. ധൎമ്മനീതികളിൽ നിന്നു ഒരു എള്ളുമണിക്കുപോലും തെററാതെ, സ്വ

ത്യത്തോടും, അധർമ്മഭയത്തോടും വീര്യത്തോടുംകൂടി പ്രകാശിച്ചു കാണുന്ന കർണ്ണൻ തന്നെയാണ് നമുക്കു കൊണ്ടാടുവാനുള്ള പാത്രവും. സത്യത്തെയായിരുന്നു അദ്ദേഹം ജീവനേക്കാൾ അധികം വിലമതിച്ചിരുന്നതു. സത്യമെന്നതു യാതൊരു ഒഴികഴിവുകളും ഇല്ലാത്ത ധർമ്മമാകുന്നു. വാക്കുകൾ ഉച്ചരിക്കുന്നതിൽ മാത്രമെ സത്യത്തെ കൈക്കൊള്ളേണ്ടതുള്ളു എന്നു വിചാരിക്കുന്നത് മൂഢത്വമാണ്. സത്യം മനസ്സിലെ വിചാരങ്ങളിലും വാക്കുകളിലും പ്രവൃത്തികളിലും അന്യരുമായുള്ള സംബന്ധങ്ങളിലും എല്ലാം ഒരുപോലെ യാതൊരു വ്യത്യാസവും കൂടാതെ അനുഷ്ഠിക്കേണ്ടുന്ന ഒരു മനുഷ്യധർമ്മമാകുന്നു. അശ്വത്ഥാമാവു എന്ന ഒരാനയെ കൊന്നതിന്നുശേഷം ദ്രോണരുടെ മുമ്പാകെ ചെന്നു അശ്വത്ഥാമാവ് ഭീമനാൽ കൊല്ലപ്പെട്ടു എന്നു ഉച്ചത്തിലും "മെല്ലെ കുഞ്ജരമെന്നുമെ" എന്നു ധർമ്മപുത്രൻ പറഞ്ഞത് ഒരിക്കലും സത്യമായി വരുന്നതല്ലാ. മനഃസാക്ഷിയുടെ തൽക്കാല ശല്യത്തെ അടക്കുവാൻ കൂടി ഇമ്മാതിരി പ്രയോഗങ്ങൾ കൊണ്ടു സാധിക്കുമൊ എന്നും സംശയമാണ്. നേരുപറകയെന്നതിന്നു വേണ്ട മനോധൈര്യം പോലും ഈ വിധമസത്യത്തിൽ കാണാത്തതിനാൽ ഇമ്മാതിരിയുള്ള ഭീരുക്കളുടെ അസത്യവചനങ്ങളെ ഏററവും നികൃഷ്ടങ്ങളായിട്ടാണ് കരുതേണ്ടത്. സത്യത്തെ ആശ്രയിച്ചിട്ടാണല്ലൊ മറെറല്ലാ ധർമ്മങ്ങളും നിലനില്ക്കുന്നതു. അതുതന്നെയാണ് സത്യത്തിന്ന് ശതപത്രസംഭവൻ, മറെറല്ലാ പുണ്യങ്ങളെക്കാളും പ്രാധാന്യം വിധിച്ചിട്ടുള്ളതും സത്യനിയമങ്ങൾ അനു

ഷ്ഠിക്കുന്നത് ഒട്ടുംതന്നെ എളുപ്പമൊ സുഖകരമൊ ആയ പ്രവൃത്തിയില്ലെന്നു വായനക്കാൎക്ക് അനുഭവങ്ങൾ കൊണ്ടു തന്നെ മനസ്സിലായിട്ടുണ്ടായിരിക്കേണം. ആയതിനാൽ ആ സത്യപന്ഥാവിൽ നിന്നു ഒട്ടുംതന്നെ പിഴക്കാതെ ജീവിച്ചിരുന്ന കൎണ്ണൻ, ഹരിശ്ചന്ദ്രൻ, ശിബി, ദധീചി, എന്നിവരെപോലെ തന്നെ നമ്മുടെ അളവററ സ്നേഹത്തിന്നും ആദരവിന്നും പാത്രമാകുന്നതുമുണ്ട്. അദ്ദേഹം വൃഷൻ എന്നുള്ള പേരിന്നു, അൎഹനായതും ഇതുകൊണ്ടുതന്നെയാണ്. "ബ്രഹ്മണ്യൻ സത്യമോതുന്നോൻ തപസ്വി

നിയതവ്രതൻ

ദയാലു ശത്രുകളിലും കൎണ്ണനായതിനാൽ വൃഷൻ"

(ദ്രോണം. അ 181)

എന്നാണല്ലൊ കൃഷ്ണൻതന്നെ പറയുന്നതു.

സത്യം, ദയ, ധൎമ്മം, ശൌൎയ്യം എന്നീ ഗുണങ്ങൾ പൂൎത്തിയായി വിളങ്ങുന്ന ഇദ്ദേഹത്തിന്റെ നേരെ ബഹുമാനത്തിന്നും സ്നേഹത്തിന്നും പുറമെ നമുക്കു വിശിഷ്യ ഒരു പ്രിയവാത്സല്യവും തോന്നുന്നുണ്ട്. നമുക്കു അടുത്തു പെരുമാറി കൊണ്ടാടുവാനുള്ള പാത്രവും ഇദ്ദേഹംതന്നെയാണെന്നു മുമ്പ് പറഞ്ഞിട്ടുള്ളതിന്നു കാരണവും ഈ വാത്സല്യം തന്നെയാണ്. തുല്യഗുണവാന്മാരായ ഭീഷ്മരിലും, വിദുരരിലും വാത്സല്യം തോന്നാതിരിപ്പാനുള്ള കാരണവും കൎണ്ണനിൽ ഇങ്ങിനെ ഉണ്ടാകുവാനുള്ള കാരണവുമാണ് ഇനി നമുക്കു ആലോചിക്കുവാനുള്ളത്. കൎണ്ണൻ പൌരുഷത്തിന്റെ മൂൎത്തീകരണമാണ്. 'അദ്ദേഹത്തിന്റെ സകല പ്രവൃത്തികളും മനുഷ്യവീൎയ്യത്തിന്റെ പ്രതി

ച്ഛായകളാണ്. അദ്ദേഹത്തിന്റെ പൌരുഷമാകട്ടെ ദൃ
ഢമായിരിക്കുന്നു. അന്യസഹായം യാതൊന്നും ഇല്ല.
ദൈവകല്പിതമായ സംഭവങ്ങളോട് എപ്പോഴും പോരിട്ടു
കൊണ്ടുതന്നെയിരിക്കുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രം
തന്നെ നോക്കുക. ഒരു സൂതപുത്രന്റെ നിലയിൽനിന്നു
ലോകവന്ദിതനായ ഒരു പുരുഷനായിത്തീൎന്നത് അദ്ദേഹ
ത്തിന്റെ സ്വന്തം പൌരുഷം കൊണ്ടു മാത്രമാണു. ഇ
ങ്ങിനെ ദൈവഹിതത്തിന്നു എതിരായിനിന്നു യുദ്ധം ചെയ്യു
ന്ന ആ കൎമ്മപൌരുഷമാണ അദ്ദേഹത്തെ നമ്മുടേ വാ
ത്സല്യഭാജനമാക്കി തീൎക്കുന്നത്. എന്നതിന്നും പുറമെ
ദൈവഗത്യാ വന്നുചേൎന്ന ആപത്തുകളും കഷ്ടപാടുകളും
അദ്ദേഹം അനുഭവിപ്പാൻ ഇടയായികാണുന്നതിൽ അദ്ദേ
ഹത്തിന്റെ നേരെ സഹതാപവും നമ്മുടെ മനസ്സിൽ ജ
നിക്കുന്നുണ്ട്. അയാളുടെ പൌരുഷത്തിൽ നമുക്കുള്ള ബ
ഹുമാനത്തിന്റെയും, കഷ്ടപ്പാടുകളിലുള്ള അനുകമ്പയു
ടേയും ഫലമാണു നമുക്ക അദ്ദേഹത്തോടുള്ള വാത്സല്യം.

ഇത്രയും നിൎമ്മലതേജസ്വിയായ അദ്ദേഹത്തിന്റെ
ചരമശേഷമുള്ള വൃത്താന്തവും നോക്കുക. ലോകത്തിന്നെ
ല്ലാം ആദികൎത്താവെന്ന് ഋഗ്വേദത്തിൽ ഘോഷിക്കുന്നതും
സകലചരാചരങ്ങൾക്കും ആധാരഭൂതമായതും എല്ലായ്പ്പോ
ഴും തിളങ്ങികൊണ്ടിരിക്കുന്നതുമായ ആ സൂൎയ്യമണ്ഡല
ത്തോടല്ലൊ അദ്ദേഹം ചെന്നുചേരുന്നത്. സൂൎയ്യതേ
ജസ്സിനോടുകൂടി വ്യാസൻ കൎണ്ണനെ സംയോജിപ്പിച്ചതി
ൽ അൎത്ഥമില്ലെന്നു കരുതുവാൻ തരമില്ല. സൂൎയ്യതേജസ്സ്

എങ്ങിനെ എന്നെന്നും മനുഷ്യൎക്ക് പ്രത്യക്ഷമായി നിലനില്ക്കുന്നു എന്നുമാത്രമല്ല, അവൎക്ക് ജീവനെതന്നെ ദാനം ചെയ്യുന്നുവോ, അതുപോലെതന്നെ, കണ്ണനും നിഷ്കളതേജസ്സോടുകൂടി എന്നെന്നും ഹാനിതട്ടാത്തനിലയിൽ തന്നെ നിന്ന് ലോകൎക്ക് ആഹ്ലാദത്തെ ഉണ്ടാക്കികൊടുക്കുന്നതാണു. മറ്റു യാതൊരു പാത്രത്തിനും കവി ഇത്ര ഉയൎന്ന ഒരു പദവിയെ അവരുടെ ജീവിതാനന്തരം കല്പിച്ചുകൊടുത്തിട്ടില്ല. അതിനു വേറെയാൎക്കും അൎഹതയും ഉണ്ടായിരുന്നില്ല. കവിതന്നെ കണ്ണനെയാണ് ഭാരതത്തിൽവെച്ചു ഉത്തമപാത്രമായി കരുതിയിരുന്നിരുന്നതെന്നാണ് ഈ വിധം ചിത്രനാകൎമ്മംകൊണ്ടു നമുക്ക് തെളിയുന്നത്.

അങ്ങിനെ കണ്ണനെ ഭാരതത്തിൽവെച്ചു ഏററവും ഉത്തമപാത്രമായിട്ടാണ് കവി വിചാരിച്ചിരുന്നതെങ്കിൽ അദ്ദേഹത്തെ കഥയുടെ നടുവിൽവെച്ചു പരലോകത്തേക്കു പറഞ്ഞയച്ചത് എന്തുകൊണ്ടായിരുന്നുവെന്നു ചിലൎക്കു സംശയംതോന്നിയേക്കാം. അതിനു സമാധാനവും പറഞ്ഞുകൊണ്ട് ഈ പ്രബന്ധത്തെ ഉപസംഹരിച്ചുകൊള്ളുന്നതാണ്.

ഭാരതഗ്രന്ഥം നമുക്കു ഒരു മുഴുവൻ ലോകത്തെയാണ് കാണിച്ചുതരുന്നതെന്നു ഞാൻ ആദ്യമേ പ്രസ്താവിച്ചിട്ടുള്ളത് വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കുമല്ലൊ. ലോകത്തിലെ നടവടികളുടേയും സമ്പ്രദായങ്ങളുടേയും ഒരു പ്രതിബിംബമായ ഈ ഗ്രന്ഥത്തിൽ ലോകനിയമങ്ങളെ ശരിയായി കവി അനുഷ്ഠിച്ചു എന്നു മാത്രമേയുള്ളു. ലോ

കുരുയുദ്ധത്തിൽ ധാർമ്മികന്മാർ ജയം പ്രാപിച്ചുകാണുന്നത് പ്രത്യക്ഷമാണല്ലോ. ധർമ്മം ജയിക്കുമെന്നു പറയുന്നതു ഇഹത്തിലേക്കാൾ പരത്തിലെ വൃത്താന്തത്തെയാണ് അധികം ആശ്രയിക്കുന്നത്. സാമർത്ഥ്യത്തോടുകൂടി അധർമ്മങ്ങൾ ചെയ്യുന്നവരെയാണല്ലോ സംസാരയുദ്ധത്തിൽ വിജയികളായി നാം സാധാരണയായി കാണുന്നത്. ആ ലോകതത്വത്തിന്റെ ദൃഷ്ടാന്തമാണ് കർണ്ണന്റെ ചരിത്രം.

വീണ്ടും മറ്റൊരുലോകതത്വം കർണ്ണന്റെ ചരിത്രത്തിൽനിന്നു വെളിപ്പെടുന്നതെന്തെന്നാൽ; പൌരുഷം എത്രതന്നെ ശക്തിയുള്ളതായാലും ദൈവവിധിയെ തടുക്കുവാൻ സാധിക്കില്ലെന്നുള്ളതാണ്. കർണ്ണന്റെ പൌരുഷശക്തിക്കു അശേഷം കുറവു ഉണ്ടായിരുന്നില്ലല്ലോ. എന്നിട്ടുംകൂടി അദ്ദേഹം എത്ര കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടിവന്നു. ഒടുവിൽ അർജ്ജുനന്റെ കയ്യിൽനിന്നു മരണവും സ്വീകരിക്കേണ്ടിവന്നില്ലേ? മനുഷ്യബലം തുഛമാണെന്നും, സർവ്വേശ്വരനായ ദൈവത്തിന്റെ ശക്തിയോടു മനുഷ്യബലത്തിന്നു എതിർത്തുനില്പാൻ സാധിക്കുന്നതല്ലെന്നും കവി എത്ര വിശദമായി ഇതിനാൽ ദൃഷ്ടാന്തപ്പെടുത്തിയിരിക്കുന്നു. ശ്രീരാമനെ കാട്ടിലേക്കു പോകുവാനായി ദശരഥൻ കല്പിച്ചിരിക്കുന്നുവെന്ന വർത്തമാനം ലക്ഷ്മണൻ കേൾക്കുമ്പോൾ, ദൈവഹിതത്തെ പൌരുഷംകൊണ്ടു ഇല്ലാതാക്കുന്നുണ്ടെന്നു ലക്ഷ്മണൻ പറഞ്ഞിട്ടുള്ളത്, അദ്ദേഹത്തിന്റെ വ്യസനാധിക്യംകൊണ്ട് പെട്ടെന്നു പറഞ്ഞുപോയിട്ടുള്ളതാണ്. ദൈവഹിതത്തെ പൌരുഷത്താൽമാ

ററുവാൻ സാധിക്കില്ലെന്നതന്നെയാണ് ശ്രീവാല്മീകിയും നമുക്ക ശ്രീരാമചരിത്രത്താൽ ഉദാഹരണപ്പെടുത്തികാണിച്ചുതരുന്നത്. പക്ഷെ രണ്ടു ദിവ്യകവികളും രണ്ടുവിധത്തിലാണ ആ തത്വം ഉപദേശിച്ചിരിക്കുന്നതെന്നേയുള്ളൂ. ദൈവഹിതം കൊണ്ടുവരുന്നസങ്കടത്തെ പൌരുഷത്തോടുകൂടിതന്നെ പ്രയത്നിച്ചിരിക്കുന്നതായ ദൈവഹിതം അനുകൂലമായിവരുന്ന അവസരത്തിൽ ആ സങ്കടത്തെ മാററാവുന്നതാണെന്നാണ് രാമായണംകഥ നമ്മളെ പഠിപ്പിക്കുന്നത്. അതിനാൽ നിരാശപ്പെടേണ്ടതില്ലെന്നും അത്യാപത്തുകളിൽ കൂടി സ്ഥിരപ്രയത്നം ചെയ്യേണ്ടുന്നതാണെന്നും അങ്ങിനെ ചെയ്തിരുന്നാൽ ഒടുവിൽ ദൈവംതന്നെ അനുകൂലിക്കുന്നതാണെന്നും രാമായണം നമുക്ക ഉപദേശിച്ചുതരുന്നു. കൃഷ്ണചരിത്രമാകട്ടെ നമ്മൾ ഫലത്തെ നോക്കേണ്ടതില്ലെന്നും അപജയം വരുന്നതായാൽതന്നെ പൌരുഷത്തോടെ പ്രവൎത്തിക്കുന്നതാണ് ശ്രേയസ്കരവും യശോവൎദ്ധനവുമെന്നും ഉപദേശിക്കുന്നു. അവസാനത്തിൽ ലഭിക്കാവുന്ന ജയത്തെ ഇച്ഛിച്ച് പൌരുഷത്തെ കൈക്കൊള്ളുവാനായി രാമായണവും, ഫലം നോക്കാതെ പൌരുഷവൃത്തിയിലുള്ള ഗുണത്തെ കാണിച്ചുതാണ് ആയതിനെ സ്വീകരിക്കുവാനായി ഭാരതവും ഉപദേശിക്കുന്നു. രണ്ടു ദിവ്യകാവ്യങ്ങളും ഒരേ തത്വത്തെ തന്നെ ഉപദേശിച്ചുകാണുന്നതുകൊണ്ട് വളരെ സന്തോഷത്തിന്നും കൃതാൎത്ഥതക്കും കാരണമായിത്തീരുന്നുണ്ടു.

ഇനിയും മറെറാരുതത്വം കൃഷ്ണന്റെ ജീവചരിത്രത്തിൽനിന്ന നമുക്ക ഗ്രഹിക്കുവാനായി കവി ഉദ്ദേശിച്ചി

ട്ടുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. അതായത് ഒരുവൻ എത്രതന്നെ ധൎമ്മിഷ്ഠനായിരുന്നാലും ദോഷവാന്മാരായി അവന്ന് സംസൎഗ്ഗത്തിന്നിടവന്നാൽ, ദോഷവാന്മാൎക്ക് കിട്ടുന്ന ശിക്ഷയുടെ ഒരു പങ്ക് ഇവനും അനുഭവിക്കേണ്ടിവരുമെന്നുള്ളതാണ്. "ഒരുത്തൻചെയ്തീടിന ദുഷ്കൎമ്മത്തിന്റെ ഫലം പരക്കെയുള്ളവർ അനുഭവിച്ചീടുകെന്നേവരൂ" എന്നു ശ്രീവാത്മീകിമഹൎഷി പ്രസ്താവിച്ചിട്ടുള്ളത എത്രയും വാസ്തവംതന്നെ എന്ന് കണ്ണൻചരിത്രം നമുക്കു വീണ്ടും കാണിച്ചുതരുന്നു. ലോകരംഗത്തിൽ നിരപരാധികളായവർ എത്രയോപേർ ചുരുക്കം ചില ആളുകളുടെ ദുഷ്കൎമ്മത്തിന്റെ ഫലം അനുഭവിക്കേണ്ടിവരുന്നതായി നാം ദിവസംപ്രതി കണ്ടുവരുന്നു. സംസൎഗ്ഗംകൊണ്ടുണ്ടാകുന്ന ഫലങ്ങൾ നിസ്സാരങ്ങളായവയല്ല. ഈ മഹാതത്വത്തെ തന്നെയാണ് കണ്ണൻചരിത്രവും ഉദാഹരണപ്പെടുത്തുന്നത്.

ഇങ്ങിനെയും മറ്റും പല വാസ്തവതത്വങ്ങളേയും തെളിയിക്കുന്നതിന്നായിട്ടാണ് ലോകരീതിയെ അനുസരിച്ചു കണ്ണനെ വ്യാസൻ ബലികഴിച്ചിട്ടുള്ളതു. അദ്ദേഹത്തിന്റെ അകാലമരണം, അദ്ദേഹത്തിന്റെ വൈശിഷ്ട്യത്തെ കുറക്കുന്നതിനേക്കാളം അധികരിപ്പിക്കുകയാണ ചെയ്യുന്നത്. വ്യാസന്റെ ലോകപരിജ്ഞാനവും ആശ്ചൎയ്യകരം തന്നെ. വ്യാസന്റെ പ്രത്യേകസൃഷ്ടിയായ കണ്ണൻ യാതൊരുഹാനിയും കൂടാതെ അപരിമിതമായ തേജസ്സോടുകൂടി നമ്മുടെ ഹൃദയകമലങ്ങളിൽ എന്നെന്നും വിലസട്ടെ!! സൎവ്വപ്രിയനായിത്തീൎന്ന കണ്ണൻ, നമുക്കും പ്രീ

യശോജനമായിരുന്നെ എന്നെന്നേക്കും വൎദ്ധിക്കട്ടെ!!! അദ്ദേഹത്തിന്റെ നിൎമ്മലമായ കീൎത്തി, സൂൎയ്യശശികളുള്ള കാലത്തോളം അവയൊന്നിച്ചു ഭൂമിയിൽ പരിലസിച്ചു, അധൎമ്മാന്ധകാരത്തെ ഇല്ലാതാക്കിത്തീൎക്കട്ടെ!!!! സുകൃതഹൃദയത്തെ ശോചിക്കുന്നവസരം കണ്ണുനീരൊ കൂടി ഓൎക്കണമെന്നു വായനക്കാരോടു അപേക്ഷിച്ചുംകൊണ്ടു ഈ പ്രബന്ധത്തെ മഹാജനസമക്ഷം വെച്ചുകൊള്ളുന്നു.

ശുഭം.

